Registered No. M—770.

പുസ്തകം ൧൭]

൧൯൦൬—ന്നു ൧൦൮൨ ധനു

[ലക്കം ൧൨

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

[മാർ പൌലൂസ്]

## സംഗതിവിവരം



Mar Thoma Press,
Kottayam.

പ്രസിദ്ധകൻ റവ. ജി. കൊച്ചുമ്മൻ.

 പരസ്യം.

കൊച്ചുതിരുമനസ്സിലേക്കു അവിടുത്തെ സ്നേഹിതന്മാരും ശിഷ്യന്മാരുമായ പട്ടക്കാരും ശെമ്മാശ്ശന്മാരും കൂടെ ഒരുസാധനം കൊടുക്കണമെന്നു പരുമലെ വൈദികയോഗത്തിൽവെച്ചു നിശ്ചയിക്കയും അതിലേക്കു പ്രവൎത്തകന്മാരെ നിശ്ചയിക്കുകയും പ്രവൎത്തകന്മാർ പണം അയക്കുന്നതിന്നായി എല്ലാവൎക്കും എഴുതി അയക്കുകയും ചെയ്തിട്ടുണ്ടല്ലോ. മനസ്സുകൊണ്ടല്ലെങ്കിലും ഓരോരോ കാരണങ്ങളാൽ ചിലർ താമസം വരുത്തുന്നതിൽ വ്യസനിക്കുന്നു. അതിനാൽ മനസ്സും താല്പൎയ്യവും ഉള്ള എല്ലാവരും ഈ മകരമാസം ൧൦-ാംനു-ക്കകം പരുമല സിമ്മനാരിയിൽ പണം എത്തിച്ചുതരണമെന്നപേക്ഷ.

പുന്നൂസ് റമ്പാൻ.
പരുമലസിമ്മനാരി—നിരണം.

---

മട്രിക്കുലേഷ്യനും ബി. എ-ക്കും കൂടുന്നവൎക്കു വീണ്ടും പരീക്ഷയുള്ളതുകൊണ്ടും അന്ത്യോഖ്യാ പാത്രിയൎക്കീസ് ബാവാ തിരുമനസ്സുകൊണ്ടു മലയാളത്തേക്കു താമസിയാതെ എഴുന്നെള്ളുന്നു എന്നു കേൾക്കുന്നതുകൊണ്ടും കൊൺഫ്രൻസിൽ ഹാജരാകാമെന്നു സമ്മതിച്ചിരുന്ന മിസ്റ്റർ വാൽഷിനു സുഖക്കേടു നിമിത്തം ഹാജരാവാൻ നിവൃത്തിയില്ലാത്തതുകൊണ്ടും ടി. കൊൺഫ്രൻസ് അടുത്ത അവധിക്കു മാററിവെച്ചിരിക്കുന്നു. കൂടുതൽ വിവരങ്ങൾ പിന്നാലെ അറിയിക്കുന്നതാണ്.

എന്നു കൂട്ടുസിക്രട്ടറി. ററി. ററി. മാത്തു.

---

കോട്ടയത്തു സിമ്മനാരിവക കഴിഞ്ഞ വൃന..-ലെ കണക്കു പരിഷ്കൃത രീതിയിൽ തയ്യാറാക്കി മാനേജിങ്ങ് കമ്മട്ടിയിൽ കേൾപ്പിച്ചിട്ടുണ്ടെങ്കിലും പ്രസ്സിലെ ജോലിത്തിരക്കുമൂലം അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നതിനു ഇടയായില്ല. അടുത്തമാസത്തിൽ പ്രസിദ്ധം ചെയ്യണമെന്നു വിചാരിച്ചിരിക്കുന്നു.

എന്നു. മാനേജർ.

---

കല്ലൂട മൎത്തമറിയം വലിയപള്ളിയുടെ വരവു ചിലവുകളുടെ കണക്കുകൾ ഇടവകജനങ്ങളെ കേൾപ്പിക്കാതെ നടത്തിപ്പുകാർ പല തകരാറുകൾ ചെയ്യുന്നതായും മററും സൂചിപ്പിക്കുന്നതായ ഒരു ലേഖനം ഇവിടെ വന്നിട്ടുണ്ട്. പള്ളിയുടെ മേൽഗതിയെ ആശംസിച്ചും അന്യോന്യമുള്ള സ്നേഹത്തെ അസ്പദമാക്കിയും ഭാരവാഹികൾ തങ്ങളുടെ ചുമതലയെ യഥാൎത്ഥമായി ഗ്രഹിച്ചും തങ്ങളുടെ അനീതികളെ അന്യന്മാരെ ഗ്രഹിപ്പിക്കാതെയും കണക്കുകൾ തയ്യാറാക്കി ഇടവകജനങ്ങളെ കേൾപ്പിക്കണമെന്നു സ്നേഹപൂൎവ്വം ഗുണദോഷിക്കയും, അല്ലാഞ്ഞാൽ മേല്പറഞ്ഞ ലേഖനം പ്രസിദ്ധം ചെയ്യുന്നതാണെന്നു ഓൎമ്മപ്പെടുത്തുകയും ചെയ്യുന്നു.

---

നവീകരണ മേല്പട്ടത്വത്തിന്റെ സാധുത്വത്തെ സ്ഥാപിക്കാൻ താരക രണ്ടു പത്രങ്ങളിലായി ആരംഭിച്ചിരിക്കുന്ന പ്രസംഗങ്ങൾക്കു സമാധാനം പറവാൻ ഇവിടെ തയ്യാറുണ്ടു. അതിനെക്കുറിച്ചു മുറയ്ക്കുതന്നെ എഴുതാൻ നിശ്ചയിച്ചിരിക്കകൊണ്ടു താരകയുടെ സമാധാനം മുഴുവൻ അവസാനിച്ചിട്ടു പറയാൻ ഞങ്ങൾ കാത്തിരിക്കയാണ്.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൦ | ൧൦൭൭ ധനു | ലക്കം ൧൨


## മലങ്കര സുറിയാനി അസോസ്യേഷൻ മാനേജിങ്ങ് കമ്മട്ടിയുടെ ഒരു യോഗം.

മുമ്പിൽ ഈ നാട്ടിൽ വന്നിരുന്ന കാലംചെയ്തു അന്ത്യോഖ്യാ പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു ൧൦൫൨-ാമാണ്ടു ഏർപ്പെടുത്തപ്പെട്ടതും പിന്നീടു മുറയ്ക്കു നടത്തിവരുന്നതുമായ മലങ്കര സുറിയാനി അസോസ്യേഷന്റെ മാനേജിങ്ങ് കമ്മട്ടിക്കാരുടെ ഒരു യോഗം കഴിഞ്ഞ വ്യാഴാഴ്ച പ്രസിഡണ്ട് മാർ ദീവന്നാസ്യോസു വലിയ മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴിൽ പഴയസിമ്മനാരി കമ്മട്ടിമുറിയിൽ കൂടുകയുണ്ടായി. പ്രസിഡെണ്ടു അവർകളെ കൂടാതെ വൈസ് പ്രസിഡെണ്ടന്മാരായ എല്ലാമെത്രാപ്പോലീത്തന്മാരും പോയ മകരമാസത്തിൽ കൂടിയ പൊതുയോഗത്തിൽ തിരഞ്ഞെടുക്കപ്പെട്ട സാമാജികന്മാരിൽ മിക്കവാറും ആളുകളും ഹാജരുണ്ടായിരുന്നു. ഏകദേശം ഒരു മണിയോടുകൂടി പ്രസിഡെണ്ടവർകൾ യോഗം ആരംഭിച്ചു.

മലങ്കരസഭയ്ക്കു മേൽപ്പട്ടക്കാരെ വാഴിച്ചയച്ചുതരുവാൻ അസോസ്യേഷനിൽനിന്നും പാത്രിയർക്കീസു ബാവാ തിരുമനസ്സിലേക്കു അയച്ചിരുന്ന അപേക്ഷയ്ക്കു മറുപടിയായി ബാവാ അയച്ചിട്ടുള്ള കല്പന ആദ്യമായി യോഗത്തിൽ വായിച്ചു റിക്കാർട്ടു ചെയ്തു. ഇവിടെനിന്നു അപേക്ഷിച്ചിരുന്നതുപോലെ മാർ കൂറീലോസ്, മാർ ദീവന്നാസ്യോസ് ഈ മെത്രാപ്പോലീത്തന്മാരെ മലങ്കരെ തീബേലിന്റെ മെത്രാന്മാരായി വാഴിച്ചും ഇവരിൽ മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലീത്താ അവർകളെ മാർ ദീവന്നാസ്യോസു വലിയ മെത്രാപ്പോലീത്താ അവർകളുടെ അസിസ്റ്റന്റും സഹായിയുമായി നിയമിച്ചു അയയ്ക്കുന്നു എന്നും ഇവരോടുകൂടി മാർ ഒസ്താത്തിയോസ് ബാവാ അവർകളെ പാത്രിയർക്കാസിംഹാസനത്തിന്റെ തഹല്ലൂപ്പാ (പ്രതിപുരുഷൻ അല്ലെങ്കിൽ സ്ഥാനപതി) ആയി അയയ്ക്കുന്നു എന്നും മറ്റും ഈ കല്പനയിൽ പ്രസ്താവിച്ചിരുന്നു. അനന്തരം ഈ രണ്ടു മെത്രാപ്പോലീത്തന്മാരുടേയും സ്ഥാത്തിക്കോനുകൾ യോഗത്തിൽ വായിക്കപ്പെട്ടു. അവയിലും ഇവരെ മലങ്കരെ തീബേലിന്റെ മെത്രാന്മാരായി വാഴിച്ചിരിക്കുന്നു എന്നും മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലീത്താ അവർകളെ വലിയ മെത്രാപ്പോലീത്താ അവർകളുടെ അസിസ്റ്റന്റാക്കിയിരിക്കുന്നു എന്നും പ്രസ്താവിച്ചിട്ടുണ്ടു. അസോസ്യേഷന്റെ അപേക്ഷ സാധിച്ചുതന്ന വകയ്ക്കു പാത്രിയർക്കീസുബാവാ അവർകളുടെ മേൽ യോഗത്തിനുള്ള കൃതജ്ഞതയെ രേഖപ്പെടുത്തിയശേഷം പ്രായാധിക്യവും ക്ഷീണവും മൂലം തന്റെ സകല ചുമതലകളും ഒഴിവാൻ ആഗ്രഹിക്കുന്നതായി മാർ ദീവന്നാസ്യോസു വലിയ മെത്രാപ്പോലീത്താ അവർകൾ യോഗത്തിൽ പ്രസ്താവിച്ചു. നാല്പതു വർഷത്തിൽ അധികകാലം മലങ്കര ഇടവകയെ അനിതരസാധാരണമായ വൈഭവത്തോടുകൂടെ ഭരിച്ചു സമുദായത്തിനും അനല്പമായ ഐശ്വര്യങ്ങളെ നേടികൊടുത്തിട്ടുള്ള ഈ വന്ദ്യ മേല്പട്ടക്കാരൻ തന്റെ ചുമതലകളെ അശേഷം ഒഴിഞ്ഞുഇരുന്നുകളയുന്നതു യോഗത്തിനു സങ്കടമാണെന്നറിയിച്ചു എങ്കിലും അവിടുത്തെ നിർബന്ധം മൂലം വട്ടിപ്പണത്തിന്റെ പലിശ വാങ്ങുക, സ്കൂളുകൾ നടത്തുക മുതലായ ലൌകികമായ ചുമതലകൾ സൌകര്യംപോലെ മാർ ദീവന്നാസ്യോസ് കൊച്ചുമെത്രാപ്പോലീത്താ അവർകളെ ഭരമേല്പിക്കുന്നതിനു യോഗം സമ്മതിക്കയും അപേക്ഷിക്കയും ചെയ്തു.

അനന്തരം പഴയ സിമ്മനാരി വകയായി കമ്മട്ടിയിൽ സമൎപ്പിക്കാത്ത കിടക്കുന്ന കിഴക്കട തിരട്ടുകൾ കണക്കുപരിശോധകന്മാരുടെ റിപ്പോൎട്ടുസഹിതം ഹാജരാക്കപ്പെട്ടുകയും ഇവയെ വായിച്ചു അംഗീകരിക്കപ്പെട്ടുകയും ചെയ്തു. സിമ്മനാരി കണക്കുകൾ ഇതുവരെ പഴയരീതിയിൽ എഴുതികൊണ്ടുവന്ന സമ്പ്രദായത്തെ ഭേദപ്പെടുത്തി പരിഷ്കാരരീതി ഏൎപ്പെടുത്തി നടത്തിവരുന്നതിനെക്കുറിച്ചു പുതിയ മാനേജർ തയാറാക്കി കൊണ്ടുവന്ന ഒരു റിപ്പോൎട്ടും ആ മട്ടിൽ തയാറാക്കപ്പെട്ട ൧൦൮൯-ലെ തിരട്ടും സിമ്മനാരിയുടെ മേലാലുള്ള ചിലവുകൾക്കു തയ്യാറാക്കിയ ബഡ്ജറ്റും വായിച്ചു പാസ്സാക്കി. കണക്കിൽ വരുത്തിട്ടുള്ള പരിഷ്കാരങ്ങൾ കമ്മട്ടിക്കാരെ വളരെ തൃപ്തിപ്പെടുത്തുകയും അവർ പുതിയ മാനേജരായ മല്പാൻ മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാരവർകളെ അത്യന്തം അനുമോദിക്കയും ചെയ്തു.

പിന്നീടു മാർ ദീവന്നാസ്യോസ് സിമ്മനാരികെട്ടിടം രണ്ടുനിലയായി പണിയിക്കുന്നതിനെപ്പറ്റി ചില നിശ്ചയങ്ങൾ ചെയ്തശേഷം തെക്കുള്ള ചില ഇടവകകളിൽ കൊടുക്കപ്പെടുന്ന സ്ത്രീധനസംഖ്യയ്ക്കു മുഴുവനും പസാരം തീരാതെ ചില നഷ്ടങ്ങൾ വരുന്നുണ്ടെന്നും അതിലേക്കു പരിഹാരം ഉണ്ടാക്കികൊടുക്കണമെന്നും പുത്തൻകാവു പള്ളിക്കാർ സമൎപ്പിച്ച ഹർജിയെക്കുറിച്ചു കുറെനേരത്തെ സംവാദങ്ങൾ നടന്നു. ഈ സമ്പ്രദായം എത്രത്തോളം പള്ളികളിൽ വ്യാപിച്ചിട്ടുണ്ടെന്നു ഒരു കമ്മീഷൻ മുഖാന്തരം അന്വേഷണം ചെയ്തു റിപ്പോൎട്ടു വരുത്തി വലിയ മെത്രാപ്പോലീത്താ അവർകളുമായി ആലോചിച്ചു തീൎച്ചപ്പെടുത്തുന്നതിനു കൊച്ചുമെത്രാപ്പോലീത്താ അവർകളെ ചുമതലപ്പെടുത്തി ഏകദേശം ൯ മണിയോടുകൂടെ യോഗം അവസാനിപ്പിച്ചു.

---

## കൊട്ടാരക്കര ഇംഗ്ലീഷുസ്കൂൾ.

കഴിഞ്ഞ ൯-ാം ലക്കം ഇടവകപത്രികയിൽ "രണ്ടു ആവശ്യങ്ങൾ" എന്ന തലവാചകത്തിൽ മിസ്റ്റർ ഒ. എം. ചെറിയാൻ ബി. എ. എൽ.റ്റി. എഴുതിയിട്ടുള്ള ഉപന്യാസം ഞാൻ ശ്രദ്ധാപൂൎവം വായിച്ചുനോക്കി. അതിൽ കൊട്ടാരക്കര സുറിയാനിസമുദായം വകയായി ഒരു ഹൈസ്കൂൾ സ്ഥാപിക്കേണ്ട ആവശ്യകതയെക്കുറിച്ച് മിസ്റ്റർ ചെറിയാൻ പറയുന്ന അഭിപ്രായം എത്രയും ആദരണീയമായിട്ടുള്ളതാണെന്നു സമുദായസ്നേഹമുള്ള എല്ലാ മഹാന്മാരും സമ്മതിക്കുന്നതാണ്. തെക്കൻ ഇടവകയിൽ സമുദായത്തിന്റെ നിലനില്പിനു എന്തെങ്കിലും തക്കതായ മുൻകരുതലുകൾ ദൈവാശ്രയത്തോടുകൂടി നാം പ്രവൎത്തിക്കേണ്ട കാലം എത്രയും സമീപിച്ചിരിക്കുന്നു എന്നും അതിനു ഉത്തമമായ മാൎഗ്ഗം ഒരു ഹൈസ്കൂൾ കൊട്ടാരക്കര സ്ഥാപിക്കുന്നതാണെന്നും തെക്കൻ ഇടവകകളിലുള്ള ജനങ്ങളെക്കുറിച്ച് ഏറക്കുറയ അറിവുള്ള എല്ലാ മാന്യന്മാരും സമ്മതിക്കുന്നതാണ്. ഈ വിധം ഇതിന്റെ ഉപയോഗവും ആവശ്യവും അത്യന്താപേക്ഷിതമാണെങ്കിലും സ്കൂളിന്റെ നടത്തിപ്പിലേക്കുള്ള സകല ഉപകരണങ്ങളും പണത്തെ ആശ്രയിച്ചാണല്ലോ ഇരിപ്പ്. പ്രായാധിക്യംകൊണ്ട് ശരീരത്തിനു അസ്വാസ്ഥ്യം നേരിട്ടിട്ടുണ്ടെങ്കിലും സുറിയാനിസമുദായത്തിന്റെ ശ്രേയസ്സിനായി ഇന്നും അക്ഷീണപരിശ്രമം ചെയ്തുകൊണ്ടിരിക്കുന്ന വന്ദ്യനായ നമ്മുടെ വലിയ തിരുമേനി ഒരു സ്ഥലം വാങ്ങീട്ടുണ്ടെങ്കിലും തല്ക്കാലം അതിൽ കെട്ടിടം മുതലായ സാമഗ്രികൾ ഉണ്ടാക്കുന്നതിനു കുറഞ്ഞ സംഖ്യ ൩൦൦൦ ക വേണ്ടിവരുമെന്ന് നിൎണ്ണയിക്കാം. അതിന്റെ മാൎഗ്ഗം എന്താണെന്ന് മിസ്റ്റർ ചെറിയാന്റെ ലേഖനത്തിൽ പ്രത്യക്ഷമായി ഒന്നുംതന്നെ കാണുന്നില്ല. ഇങ്ങനെയുള്ള സദ്വിഷയങ്ങൾക്കു ചിലവിടുവാൻ നമ്മുടെ സുറിയാനിസമുദായത്തിനു മൂലധനം ഒന്നും ഇല്ലെന്നുള്ളതും സമ്മതിക്കേണ്ട വാസ്തവമാണല്ലോ. എന്നാൽ പരുമല സിമ്മനാരിയിലുള്ള വരുമാനം എടുത്തു ഠരം വക ആവശ്യങ്ങൾ നടത്തരുതോ എന്ന് ശാഠ്യം പിടിക്കുന്ന ചിലർ നമ്മുടെ സമുദായത്തിൽ ഉള്ളതായി എനിക്കറിയാം. പ്രസ്തുതം വിട്ടെങ്കിലും അങ്ങിനെയുള്ളവരുടെ അറിവിനായി

ഒരു വാക്കു ഇവിടെ പറഞ്ഞുകൊള്ളുന്നു. പരുമല സിമ്മനാരി ഒരു ദയറായായിട്ടാരംഭിച്ചിട്ടുള്ളതും അതു ദയറായക്കാരുടെ താമസത്തിനും പട്ടക്കാർക്കു വൈദികാഭ്യസനത്തിനും മാത്രം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതും നമ്മുടെ സമുദായത്തിന്റെ സ്ഥിതിക്കു ഈ വിധം ഒരു സ്ഥലം ആവശ്യം വേണ്ടതുമാണ്. അങ്ങിനെയുള്ള ഈ സിമ്മനാരിയുടെ നടത്തിപ്പിലേക്കു ഒരു മൂലധനം ഉണ്ടെങ്കിൽ മാത്രമേ ശാശ്വതമായി നടക്കൂ. അല്ലെങ്കിൽ അന്യരുടെ മനസ്സില്ലാത്ത ധർമ്മത്തെ ആശ്രയിക്കേണ്ടിവരും. അതിനാൽ സിമ്മനാരി വർത്തമാനം അതിലേക്കു ഒരു മൂലധനമായി കരുതേണ്ടതു എത്രയും ആവശ്യമാണെന്നും ട്രസ്റ്റിന്റെ ഉദ്ദേശം തെറ്റിച്ചു നാനാവിധമായി അവിടുത്തെ പണം ചിലവഴിക്കരുതെന്നും ബലമായ അഭിപ്രായം എനിക്കുണ്ട്. പിന്നെ ഈ വക ആവശ്യങ്ങൾ ഏതു വിധം നടത്തുകയെന്നു വച്ചാൽ മാന്യന്മാരും സമുദായ സ്നേഹികളുമായ ആളുകളുടെ ഔദാര്യബുദ്ധിയിൽ ഇരിക്കുന്ന ഒരു സംഖ്യകൊണ്ടു വേണം. അങ്ങിനെ ഒരു സംഖ്യ കൊടുക്കുന്നതിനു ഇതര സമുദായങ്ങളെ അപേക്ഷിച്ച് സുറിയാനി സമുദായത്തിൽപ്പെട്ട അധികമാളുകളും പുറകോട്ടാണെന്ന് ലജ്ജയോടും വ്യസനത്തോടും കൂടി ഞാൻ പറയുന്നു. ഔദാര്യബുദ്ധികളായി ചുരുക്കം ചിലർ ഉണ്ട്. ഇപ്പോൾ നമ്മുടെ സമുദായത്തിനു വന്നിട്ടുള്ളതോ വന്നതായി പറയുന്നതോ ആയ മാഹാത്മ്യങ്ങൾ നമ്മുടെ സമുദായത്തിൽപെട്ടവരുടെ ഔദാര്യബുദ്ധികൊണ്ടാണെന്നു തോന്നുന്നില്ല. സർവ്വശക്തനായ ദൈവം ഇൻഡ്യായുടെ തെക്കെ കോണിൽ കിടക്കുന്ന ഈ പാവപ്പെട്ട സുറിയാനിസഭയെക്കൊണ്ടു തന്റെ ദിവ്യ നടത്തിപ്പിൽ ഏതോ ഒരു പ്രയോജനം താൻ കണ്ടിട്ടുള്ളതിനാൽ ക്രിസ്തുവർഷം ൫൨ മുതൽ തന്റെ ദിവ്യാഗ്നിയുടെ ഒരു കതിർ ഇതേവരെ കെട്ടുപോകാതെ മങ്ങികത്തിക്കൊണ്ടിരിപ്പാൻ താൻ കരുണ ചെയ്കയും ചെയ്തിട്ടുള്ളതാണെന്നല്ലാതെ ഈ സഭയുടെ ചരിത്രമോർത്താൽ മറ്റു ന്യായം കാണുന്നില്ല. ഓരോ ആളുകൾ വഴിയായി ഈ സഭയെ താൻ ദർശിക്കുന്നുണ്ടെന്നുള്ളതു തർക്കമില്ലാത്തതാണല്ലോ. ഇപ്പോൾ നമ്മുടെ സമുദായത്തിനു വന്നിട്ടുള്ള സകല നന്മകളും ദൈവത്താൽ നിയമിക്കപ്പെട്ട ആയുധമായി തീർന്നിട്ടുള്ള പൂജ്യനും ദിവ്യനുമായ നിദാന്ത വന്ദ്യദിവ്യശ്രീ: മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ദൈവാശ്രയത്തോടുകൂടിയുള്ള സ്ഥിരോത്സാഹം ഒന്നുമാത്രം ആണെന്ന് ശത്രുക്കൾകൂടി സമ്മതിക്കുന്ന വാസ്തവമാണല്ലോ. തിരുമനസ്സിലെ സ്ഥിരോത്സാഹത്തിനു ഇന്നും കുറവുവന്നിട്ടില്ലെങ്കിലും തിരുമനസ്സിലെ ദേഹസ്ഥിതി വല്ലാതെ ഇരിക്കുന്നതിനാൽ മേലും ഈ വക സംഗതികളിൽ അദ്ദേഹത്തെ നാം ശ്രമപ്പെടുത്താതെയും ദൈവം നമ്മുടെ സമുദായത്തിൽ ഓരോരുത്തർക്കു ചെയ്തിട്ടുള്ള കരുണകളെ ഓർത്തും സകല വിധത്തിലുമുള്ള നമ്മുടെ അലസതകളെ വിട്ടു സമുദായസ്നേഹത്തോടുകൂടി അവരവരാൽ കഴിയുന്ന ദ്രവ്യസഹായം ചെയ്തു വന്ദ്യ തിരുമേനിയുടെ മനസ്സിലുള്ള ഈ ആഗ്രഹത്തെ നിറവേറ്റുന്നതിനു അനുസരണമുള്ള മക്കൾ നാം ആയിത്തീരുവാൻ സംഗതിയാകണമെന്നും ഇതിന്റെ നടത്തിപ്പിലേക്കു മിസ്റ്റർ ചെറിയാൻ അഭിപ്രായപ്പെട്ടിട്ടുള്ള തിരുമേനിയെക്കൂടാതെ പുത്തൻവീട്ടിൽ ദിവ്യശ്രീ. യാക്കോബു കത്തനാർ അവർകളെക്കൂടി ചുമതലപ്പെടുത്തിയാൽ കൊള്ളാമെന്നും ചുരുങ്ങിയ ഒരു സംഖ്യ സംഭാവന ചെയ്‌വാൻ ഞാൻ തയാറുള്ള വിവരവും പറഞ്ഞുംകൊണ്ടു ബഹുജനങ്ങളുടെ ആലോചനയ്ക്കു വിഷയീഭവിക്കുന്നതിനായി ബഹുജനസമക്ഷം എന്റെ ഈ അഭിപ്രായം സമർപ്പിച്ചുകൊള്ളുന്നു.

ഇ. ജെ. ഉതുപ്പ്.

---

## "സുറിയാനി കുട്ടികളുടെ വൈദീക പരിശീലനം."

കേരളത്തിലെ സുറിയാനിസഭ നമ്മുടെ കർത്താവും രക്ഷിതാവുമായ മിശിഹാതമ്പുരാന്റെ കല്പനപ്രകാരം തന്റെ വാഴ്ത്തപ്പെട്ട അപ്പോസ്തോലന്മാരിൽ ഒരുവനായ ശുദ്ധമുള്ള മാർ തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട ഒരു പൂർവ്വീകസഭയാണെന്നു നാം എല്ലാവരും അറിഞ്ഞിട്ടുള്ളതാണല്ലോ. ശുദ്ധമുള്ള മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ സുറിയാനിസഭയാകുന്ന ഈ മഹാമരം നാ

ലാം ശതാബ്ദംവരെ സാധാരണയായ ഒരു വല്ലിച്ചിയിൽ വളൎന്നുവരവെ മഹാനും മതാഭിമാനിയുമായ ക്നാൻതോമ്മാ എന്ന സുറിയാനി കച്ചവടക്കാരന്റെ പ്രശസ്തമായ പരിശ്രമംമൂലം അസാധാരണമായ പുഷ്ടിയെ പ്രാപിച്ചു. ബാഹ്യമായും ആഭ്യന്തരമായും (അതായതു) സാമൂഹ്യമായും ആത്മീകമായും ഉള്ള അവസ്ഥയിൽ പ്രാബല്യത്തെ പ്രാപിച്ചു. ശാഖോപശാഖകളെ വീശി തഴച്ചുവളൎന്നുവരികയും അമൃതമധുരങ്ങളായ ഫലങ്ങളെ പുറപ്പെടുവിച്ചു എല്ലാവരുടെയും ശ്രദ്ധയെ ആകൎഷിക്കത്തക്ക നിലയിൽ എത്തുകയും ചെയ്തു. ഈപ്രകാരം പ്രശോഭിതമായ ഈ മഹാമരത്തെ കണ്ടു അസൂയ തോന്നിയ ഏതാനും പാഷണ്ഡവിരന്മാർ അതിനെ പരിഷ്കരിക്കാനായി ശ്രമിക്കയാണെന്നുള്ള വ്യാജേന അതിന്റെ ശാഖോപശാഖകളെ അപ്പഴപ്പഴായി തരം കിട്ടിയിടത്തോളം മുറിച്ചു സ്വായത്തമാക്കുക ആണ ചെയ്തതു. ഇങ്ങനെ വിദേശ്യന്മാരും സ്വദേശ്യന്മാരും ആയ ഓരോ മതവിരോധികളുടെ ആക്രമത്തിനധീനപ്പെട്ട പ്രസ്തുതമഹാമരം മാത്യൂസ അത്താനാസ്യോസിന്റെ ദുരുപദേശമാകുന്ന കഠോരകുഠാരത്തിന്റെ ആഘാതത്താൽ സമൂലോഛേദനം ചെയ്യപ്പെട്ടുമെന്നുള്ള ദിക്കായപ്പോൾ കാരുണ്യവാനായ ദൈവം നമ്മുടെ വന്ദ്യപിതാവായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിനെ നല്ല തോട്ടക്കാരനും നോട്ടക്കാരനുമായി നിയോഗിച്ചയച്ചു. അവിടുത്തെ അശ്രാന്തപരിശ്രമത്തിന്റെ ഫലമായി തായിത്തടി വീണ്ടും ശാഖോപശാഖകളെ വീശി തഴച്ചുയരുവാൻ തുടങ്ങിയിരിക്കുന്നു. എങ്കിലും അതിക്രമികളുടെ അക്രമത്തിന്റെ ഫലമായി അധികം കറയ്ക്കുറിപ്പോകുന്നതിനിടയായിട്ടുള്ളതിന്റെ കേടു ഇപ്പഴും നീങ്ങീട്ടുണ്ടെന്നു പറയാറായിട്ടില്ലാ. അതിനാൽ സുറിയാനിസഭയുടെ താല്ക്കാലികാവസ്ഥയെപ്പററി ആലോചിക്കുന്നതായാൽ അതിന്റെ ബാഹ്യാവസ്ഥ തൃപ്തികരംതന്നെ എങ്കിലും ആഭ്യന്തരാവസ്ഥ ശോചനീയമായിതന്നെ ഇരിക്കുന്നു. ഈ ശോചനീയാവസ്ഥയെക്കണ്ടു നാം ഉദാസീനന്മാരായിരുന്നാൽ അഭക്തന്മാരും വിഗ്രഹാരാധികളുമായ പുറജാതിക്കാരുടെയും വേദവിപരീതികളാകുന്ന വിവിധ ക്രിസ്തുശാഖക്കാരുടെയും സാഹചൎയ്യത്തിന്റെ പ്രാബല്യം ഹേതുവായിട്ടു സഭയുടെ ആഭ്യന്തരശക്തി ക്രമേണ മലിനപ്പെട്ടുപോകയും ഒടുവിൽ അനിവാൎയ്യവും അത്യന്തഭയങ്കരവുമായ ഭാവിയിൽ ചെന്നവസാനിക്കാൻ ഇട വന്നേക്കയും ചെയ്യുന്നതാണു. അതിനാൽ നമ്മുടെ ദീൎഘാലോചനയേയും കരുതൽ ബുദ്ധിയേയും ഉപയോഗപ്പെടുത്തി ഈ ഭയങ്കര ഭാവിയെ തടുപ്പാൻ ശ്രമിക്കേണ്ടതു നമ്മുടെ മുഖ്യധൎമ്മമാകുന്നു. ഇതിലേക്കു സുകരവും സഫലവും ഉത്തമവും ആയമാൎഗ്ഗം നമ്മുടെ “കുട്ടികളുടെ വൈദികപരിശീലനത്തിനു” പ്രത്യേകം ശ്രദ്ധവച്ചു അതിനെ ബലപ്പെടുത്താൻ ശ്രമിക്കയാകുന്നു. “കതിരേൽവളംവച്ചാൽ ഫലിക്കയില്ലെന്നു” ആണല്ലൊ വൃദ്ധവചനം അതിനാൽ പ്രായംചെന്ന ആളുകളുടെ ഇടയിൽ ഇപ്പോൾ നടന്നുവരുന്ന രീതിയിൽ വേലകൾ നടന്നുകൊണ്ടിരുന്നാൽ മതിയെന്നു വിചാരിക്കാവുന്നതാണു. എന്നാൽ സുറിയാനി സമുദായത്തിനു ഒരു നല്ല ഭാവിയെ പ്രതീക്ഷിക്കുന്നപക്ഷം നമ്മുടെ കുഞ്ഞുങ്ങളെ ആത്മീകകാൎയ്യങ്ങളിൽ പരിശീലിപ്പിക്കുന്നതിനു പ്രത്യേകം നിഷ്കൎഷവെക്കേണ്ടിയിരിക്കുന്നു. ‘പൈതൽ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്ക എന്നാൽ വൃദ്ധനാകുമ്പോൾ അവൻ അതിനെ വിട്ടുമാറുകയില്ലാ’ എന്നു ജ്ഞാനിയായ ശലോമോനും “ചെറുപ്പകാലങ്ങളിലുള്ള ശീലം മറക്കുമൊ മാനുഷനുള്ളകാലം” എന്ന കാൎയ്യം നിരവശാൽ ഒരു ഹിന്ദുകവിയും പറഞ്ഞിരിക്കുന്നു. അതുകൊണ്ടു ജ്ഞാനനിധികളും അശിക്ഷിതമായ ബുദ്ധിവികാസം ഉള്ളവരും ആയ ചെറുപ്പക്കാരെയും ജ്ഞാനവൃദ്ധന്മാരായ വയോവൃദ്ധന്മാരെയുംകൊണ്ടു ഭാവി സമുദായം പരിപുഷ്ടമായി പ്രശോഭിക്കണമെന്നു ആശിക്കുന്നപക്ഷം നമ്മുടെ പൈതങ്ങളെ അവർ നടക്കേണ്ടും വഴിയിൽ അഭ്യസിപ്പിക്കേണ്ടുന്നതാകുന്നു. വേദപുസ്തകത്തിൽ ഏതാനും ഭാഗം വായിക്കാൻ പ്രാപ്തിസിദ്ധിച്ചിട്ടുണ്ടെന്നോ, സന്ധ്യയുടെയും മയ്യലിന്റെയും നമസ്കാരം കാണാതെ ചൊല്ലാമെന്നൊ, ദ്ദുവീതിന്റെയൊ മാറല്ലേശിന്റെയൊ പാനയിൽ ഏതാനും ശീലുകൾ കാണാതെ പഠിച്ചിട്ടുണ്ടെന്നോ കുൎബ്ബാനക്രമം കാണാതെ തോന്നിച്ചിട്ടുണ്ടെന്നോ ഉള്ളതു വൈദികപരിശീലനമല്ല ആത്മീകമായി നമ്മുടെ നിത്യശീലങ്ങളിൽ വരുത്തേണ്ടവയായി സഭ നിശ്ചയിച്ചിട്ടുള്ള വിധികളെ ഭക്തിപൂൎവ്വം യഥാവിധി

അനുഷ്ഠിക്കുന്നതിനെ അത്രെ ഇവിടെ വൈദികപരിശീലനം എന്നു നിൎദ്ദേശിച്ചിരിക്കുന്നതു. എന്നാൽ നമ്മുടെ കുഞ്ഞുങ്ങളുടെ ഇടയിൽ ഈ പരിശീലനം വേണ്ടപോലെ ശ്രദ്ധിക്കപ്പെടായ്കയാൽ അവർ വൈദികകാൎയ്യങ്ങളിൽ താല്പൎയ്യമില്ലാത്തവരായും വൈദികജ്ഞാനമില്ലാത്തവരായും അഭക്തരായും വളരുന്നതിനും അവരുടെ ഹൃദയമാകുന്ന ഭിത്തിമേൽ ഐഹികമായ പരിശുദ്ധചിത്രം രൂപീകരിക്കപ്പെടാതെ വളരുന്നതിനാൽ അവർ സമുദായത്തിന്റെ ഉൽഗതിയിൽ സഹകാരികളായിത്തീരുന്നതിനുപകരം അപകാരികളായിത്തീരുന്നതിനും ദുരുപദേഷ്ടാക്കൾക്കു ഇഷ്ടാനുരൂപമായ ചിത്രത്തെ അതിന്മേൽ നിഷ്പ്രയാസം രൂപീകരിച്ചു സ്വാധീനരാക്കുന്നതിനും സംഗതിയാകുന്നു. നമ്മുടെ പെൺകുട്ടികളെ ഇതര സമുദായത്തിലേക്കു വിവാഹം ചെയ്തുകൊടുക്കുന്നതിനാൽ അവർ വേഗത്തിൽ തങ്ങളുടെ ഭൎത്താക്കന്മാരുടെ മതത്തിനു അധീനകളായിത്തീരുന്നതിനും, നേരെ മറിച്ചു അന്യസമുദായത്തിലെ പെൺകുട്ടികളെ നമ്മുടെ സമുദായത്തിലേക്കു വിവാഹം ചെയ്തുകൊണ്ടുവരുന്നതിനാൽ അവരുടെ ദുരുപദേശത്തിനു ഭൎത്താക്കന്മാർ വേഗത്തിൽ അധീനപ്പെട്ടു സ്വമതത്യാഗം ചെയ്യുന്നതിനും ഇടവരുന്നതിന്റെ രഹസ്യവും ഇതുതന്നെ ആകുന്നു.

കുഞ്ഞുങ്ങളെ ബാല്യംമുതൽക്കെ വൈദികകാൎയ്യങ്ങളിൽ പരിശീലിപ്പിക്കുന്നതിനാൽ അവർ നിഷ്കളങ്കമായി ദൈവത്തോടു അടുത്തു സംസൎഗ്ഗം ചെയ്യുന്നതിനും അവൎക്കു ദൈവത്തോടും ദൈവത്തിനു അവരോടും ഉള്ള സംബന്ധത്തേയും അവൎക്കു ദൈവത്തോടുള്ള ചുമതലയേയും മനുഷ്യരോടുള്ള കടമയേയും ഗ്രഹിക്കുന്നതിനും സംഗതി ആകുന്നു. ഇങ്ങനെ ചെറുപ്പംമുതൽക്കെ അവൎക്കു ലഭിക്കുന്ന ആസ്തിക്യബുദ്ധിയും ജ്ഞാനവും അഭ്യസനവും ശലോമോൻ പറഞ്ഞിട്ടുള്ളതുപോലെ വൃദ്ധന്മാരായതിന്റെ ശേഷവും അവൎക്കു വിട്ടുകളവാൻ അശക്യമായിത്തീരുന്നു. ബാല്യത്തിൽ നൽകപ്പെട്ട ദൈവിക പരിജ്ഞാനത്തെ സംബന്ധിച്ചു അമേരിക്കയിലെ കാൎയ്യസ്ഥനായ ജാൺറാൾഫ് ഇപ്രകാരം പറഞ്ഞിരിക്കുന്നു. "മരിച്ചുപോയ എന്റെ അമ്മ ഞാൻ ബാലനായിരുന്നപ്പോൾ എന്റെ ചെറിയ കൈകളെ പിടിച്ചു ഈശ്വരനെ വന്ദിച്ചു എന്നു പറഞ്ഞു തൊഴുവിച്ചിട്ടുള്ളതിനെ ഞാൻ ഇപ്പോഴും സ്മരിക്കുന്നുണ്ടു. ആ സ്മരണ മാത്രം എനിക്കില്ലായിരുന്നാൽ ഞാൻ കേവലം നാസ്തികനായിപ്പോയേനെ" കുഞ്ഞുങ്ങളെ മാതാപിതാക്കന്മാർ ബാല്യംമുതൽക്കെ ദൈവഭക്തിയിൽ വളൎത്തണമെന്നുള്ളതിനു ഇതു ഒരു ഉത്തമദൃഷ്ടാന്തമാകുന്നു. "പൈതങ്ങൾ എന്റെ അടുക്കൽ വരുവാൻ വിടുവിൻ അവരെ വിരോധിക്കയും അരുതു" എന്നുള്ളതു നമ്മുടെ കൎത്താവിന്റെ അന്നും ഇന്നും ഉള്ള അഭിലാഷമാകുന്നു.

(തുടരും)

---

## ചില സംശയങ്ങൾ.

ഹേ സഭാതാരകപത്രാധിപരവൎകളേ!

ഞാൻ പേരിനു വലിയ കീൎത്തിപ്പെട്ട ഒരാളല്ലെങ്കിലും താങ്കളുടെ അറിവിലേക്കായി എന്റെ നിസ്സാരമായ പേരുവച്ചു ഒരു ചോദ്യം ചോദിച്ചുകൊള്ളട്ടെ.

ഉത്തരം പറവാനില്ലെന്നാകുമ്പോൾ പേരില്ലാ ലേഖകന്മാരെന്നും, ഗണനീയന്മാരല്ലെന്നും, മറ്റും മക്കുമുഷ്ടി പിടിക്കുന്ന താരകാധിപർ എല്ലാ സമയവും തന്റെ വിദ്യ പെരുമാറുവാൻ തരപ്പെടുകയില്ലെന്നു ഓൎത്തുകൊള്ളണം.

ചോദ്യം.

ഫ. യാതൊരുകാരണത്താലെങ്കിലും തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുന്നതിനു ഒരു പുരുഷനു് അവകാശമുണ്ടോ. അപ്രകാരം നവീകരണസമുദായനടപടി വിധിക്കുന്നുണ്ടോ?.

ല. എ. ഉപേക്ഷിക്കപ്പെട്ട സ്ത്രീ ജീവനോടിരിക്കുമ്പോൾതന്നെ വേറൊരു സ്ത്രീയെ കല്യാണം കഴിക്കുന്നതിനു ആ പുരുഷനു ന്യായമുണ്ടോ?.

ബി. ആരായാലും കൊള്ളാം, എങ്ങിനെ ആയാലും കൊള്ളാം, പണം കയ്യിൽ

കിട്ടിയാൽ വിവാഹക്രുദാശ നടത്തിക്കൊടുത്തുകൊള്ളയാം എന്നു സമ്മതിച്ചു പെരുമാറുന്നതിനു നവീകരണത്തിലെ ഒരു പട്ടക്കാരനു അനുവാദമുണ്ടോ?

സി. ഇപ്രകാരം വിവാഹം ചെയ്യുന്ന ഒരു പുരുഷനു ഈ ഭാൎയ്യയിൽനിന്നുമുണ്ടാകുന്ന കുട്ടികളുടെ കൎമ്മാദികൾ നടത്തിക്കൊടുക്കുന്നതിന് നവീകരണകക്ഷികൾ സമ്മതമുള്ളവരാണോ.

ഡ. ഇപ്രകാരം ഒരേൎപ്പാടു ഒരിടവകയിൽ നടത്തുന്നതിന്നനുവദിക്കാമെങ്കിൽ ആയതു മാറ്റുള്ള ഇടവകകളിൽ സ്വീകരിക്കാതിരിക്കുന്നതു ധൎമ്മമാണോ.

ശേഷം പിന്നാലെ. എന്നു സ. സി. നൈനാ.



## ഒൎത്താ ദുക്'സൊ സുറിയാനി സംഘം.

"ഒൎത്തോ ദുക്സൊ സുറിയാനി സംഘം" എന്ന നാമധേയത്തിൽ തിരുവനന്തപുരത്തെ സുറിയാനി യുവാക്കൾക്കു കൎക്കടകം ൩-ാംനു- ഒരു സംഘം ആരംഭിച്ചിരിക്കുന്നു. മാസത്തിൽ രണ്ടുതവണ ശനിയാഴ്ചവൈകിട്ടു പള്ളിവക ബംഗ്ലാവിൽ കൂടുന്ന ഈ യോഗം അവരുടെ ആത്മീയാഭിവൃദ്ധിയെ അത്രെ ഉദ്ദേശിക്കുന്നതു. സംഘം ആരംഭിച്ച ദിവസം വികാരി ദിവ്യശ്രീ അബ്രാഹം കത്തനാരവൎകൾ, പത്രോസു മത്തായി എം. ഏ. ബി. എൽ അവൎകൾ, ഓ. എം. ചെറിയാൻ ബി. ഏ. എൽ. ടി. അവൎകൾ, ചാക്കൊ തരകൻ ബി. ഏ. അവൎകൾ, ഇ. ജെ. പിലിപ്പോസു ബി. ഏ. അവൎകൾ മുതലായി വളരെപ്പേർ സന്നിഹിതരായിരുന്നു. അഗ്രാസനാധിപത്യം സ്വീകരിച്ച ദിവ്യശ്രീ അബ്രാഹം കത്തനാരവൎകളുടെ പ്രാരംഭപ്രസംഗത്തിൽ നമ്മുടെ ആളുകൾക്കു, പ്രത്യേകിച്ചു യുവാക്കൾക്കു നമ്മുടെ വിശ്വാസാചാരങ്ങളിൽ ഭയഭക്തിയും ആത്മീയ കാൎയ്യങ്ങളിൽ മുൻഗതിയും വൎദ്ധിപ്പിക്കുന്നതിന്റെ ആവശ്യകതയെപ്പറ്റി പ്രസ്താവിച്ചിരുന്നു. ഇതിനെ തുടൎന്നു മിസ്റ്റർ ഒ. എം. ചെറിയാനു പ്രസംഗിച്ചു. ആത്മീയ പാന്ഥാവിൽ പ്രബലമായി പ്രവൎത്തിക്കുന്നതിനു നമ്മുടെ സഭയ്ക്കു ഇടവരാതിരുന്നിട്ടുള്ളതിന്റെ ഒരു കാരണം അതു ഏൎപ്പെടാൻ സംഗതിയായ വ്യവഹാരങ്ങളാണെന്നും എന്നാൽ അതുകളിൽ എന്നല്ല മറ്റു പല കാൎയ്യങ്ങളിലും നമ്മുടെ സഭയെ സൎവ്വശക്തൻ അനുഗ്രഹിച്ചിരിക്കുന്ന ഇക്കാലത്തു നമ്മുടെ ശ്രദ്ധ ദൈവീക കാൎയ്യങ്ങളിൽ പൂൎവ്വാധികം പതിയേണ്ടതാണെന്നും മറ്റുമായിരുന്നു പ്രസംഗസാരം. തദനന്തരം മിസ്റ്റർ പത്രൊസുമത്തായി എഴുന്നേറ്റു ആത്മീയപാതയിൽ നമ്മുടെ സഭ അധികമായി പ്രവൎത്തിക്കാതിരിപ്പാൻ പല കാരണങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അവയിൽ ഏറ്റവും പ്രധാനമായി തനിക്കു പലപ്പോഴും തോന്നീട്ടുള്ളതു മലങ്കരെ സഹോദരന്മാരുടെ അഭാവമാണെന്നും, പുരാതന കാലംമുതൽ സഭാചാരങ്ങളെ സഭാംഗങ്ങൾ അനുഷ്ഠിക്കുന്നുണ്ടെന്നുവരികിലും പ്രത്യക്ഷമായ ഒരു ആത്മീയജീവൻ നമ്മിൽ കാണാത്തതും സുവിശേഷപ്രചാരത്തിൽ ഒന്നും പ്രവൎത്തിക്കാത്തതും ക്രിസ്തീയാത്മാവിൻ പ്രസരിപ്പിന്റെ കുറവുകൊണ്ടാണെന്നും മറ്റും അദ്ദേഹം പ്രസ്താവിച്ചു. മിസ്റ്റർ തരകന്റെ പ്രസംഗമായിരുന്നു പിന്നീടു നടന്നതു. നമസ്കരിക്കുന്നതിനും കുൎബ്ബാന കാണുന്നതിനും വേദം വായിക്കുന്നതിനും നോമ്പു ആചരിക്കുന്നതിനും നമ്മുടെ യുവജനങ്ങൾക്കു നിഷ്ഠ ധാരാളമായി കാണുന്നില്ലെന്നും ഏതു സമുദായത്തിൽനിന്നാലും വേണ്ടില്ല എന്നു തുടങ്ങി ആത്മീയ കാൎയ്യങ്ങളിലുള്ള അലസത വിദ്യാഭ്യാസം സിദ്ധിച്ച നമ്മുടെ ആളുകൾക്കു കുറെകാലം മുമ്പെ തുടങ്ങിയതു ഇതേവരെ തീരെ നശിച്ചിട്ടില്ലെന്നും അദ്ദേഹം പ്രസംഗിച്ചു. തദനന്തരം യോഗത്തിൽ പ്രാൎത്ഥന, വേദവായന, പ്രസംഗം ഇവ നടത്തേണ്ടതാണെന്നും യോഗം കഴിയുമ്പോൾ എല്ലാവരും പള്ളിയകത്തു കൂടി ക്യംതാ സന്ധ്യനമസ്കാരത്തിൽ സംബന്ധിക്കേണ്ടതാണെന്നും തീരുമാനിച്ചു.

കൎക്കടകം ൧൭-ാംനു കൂടിയ രണ്ടാം യോഗത്തിൽ പ്രസംഗികൻ മിസ്റ്റർ ഓ. എം. ചെറിയാനായിരുന്നു. മനുഷ്യായുസ്സിന്റെ ദീൎഘക്കുറവിനെക്കുറിച്ചു അനുഭവത്തിൽനിന്നെടുത്തു ധാരമുറിയാതെ സരളമായി അദ്ദേഹം ചെയ്ത പ്രസം

ഗം കേൾക്കേണ്ടതുതന്നെയായിരുന്നു. നമ്മുടെ ജീവനെ സന്മാർഗ്ഗത്തിൽക്കൂടി ന
യിപ്പിക്കേണ്ടതിനുള്ള അടിസ്ഥാനം ഇടേണ്ടതു യൌവ്വനദശയിൽതന്നെ വേണ്ട
താണെന്നും അനുഭവപരിചയമുള്ളവരെ ബഹുമാനിക്കയും അവരുടെ ഉപദേശങ്ങ
ളെ ആദരപൂർവ്വം സ്വീകരിക്കയും ചെയ്യേണ്ടതാണെന്നും, ചെറുപ്പം കഴിഞ്ഞു ജീ
വിതമത്സരത്തിൽ നാം പ്രവേശിക്കുമ്പോൾ സംവത്സരങ്ങൾ പറന്നുപോകുന്ന
തായി നമുക്കു തോന്നുമെന്നും, അതിൽ വിജയം പ്രാപിപ്പാൻ അസാമാന്യ ബു
ദ്ധി വേണ്ടാ, എന്നാൽ സാമാന്യ ബുദ്ധി, നല്ലദേഹം, നല്ലശീലം ഇവ മതിയാകു
മെന്നും, ലോകത്തിൽ നാം ഉദ്ദേശിച്ചിരിക്കുന്ന യാതൊന്നു ബുദ്ധിമുട്ടാനും തപി
ക്കപ്പെടാനും നമ്മെ പ്രേരിപ്പിക്കുന്നതുപോലെ ഗോഗുൽത്തായിൽ സ്ലീബാമേൽ
തൂങ്ങിക്കിടക്കുന്ന യേശുമിശിഹായുടെ സ്വരൂപമത്രെ ക്രിസ്ത്യാനികളായ നമ്മെ
സന്മാർഗ്ഗത്തിൽ നയിക്കാൻ പ്രേരിപ്പിക്കുന്നതെന്നും മററുമായിരുന്നു അദ്ദേഹം പ്ര
സംഗിച്ചതിൻെറ ചുരുക്കം. മാർ ഒസ്ത്താത്തിയോസ് ബാവാ തിരുമനസ്സുകൊണ്ടു
ഈ സംഘത്തിലെ രക്ഷാധികാരിത്വം സ്വീകരിപ്പാൻ അപേക്ഷിക്കണമെന്നും മററു
പല നിശ്ചയങ്ങളും ചെയ്തു യോഗം പിരിഞ്ഞു.

ഈ മാതിരി യോഗങ്ങൾ കേരളത്തിൽ പ്രധാനപ്പെട്ട സ്ഥലങ്ങളിൽ നടത്തു
ന്നതു ഉത്തമമായിരിക്കും. വിദ്യാർത്ഥികൾ വേണം ഇതുകൾക്കു പ്രത്യേകം ഉത്സാ
ഹിപ്പാൻ. കുന്നംകുളങ്ങരെയും കോട്ടയത്തും എറണാകുളത്തും വിദ്യാർത്ഥികൾ ഇത്ത
രം യോഗങ്ങൾ നടത്തുന്നുണ്ടു. ഇവ മലങ്കര സുറിയാനി വിദ്യാർത്ഥിസംഘത്തി
ൻെറ ഉപശാഖകളായിരിക്കാവുന്നതുമാണു. തിരുവനന്തപുരത്തുള്ള നമ്മുടെ ഉ
ദ്യോഗസ്ഥന്മാർക്കു ആത്മീയാഭിവൃദ്ധിയിൽ വിദ്യാർത്ഥികളോടുള്ള സഹകരണം
പ്രത്യേകം അനുകരണീയം തന്നെ.

എം. പി. പീററർ.

---

## കെ. എൻ. ഡി.

### വിദ്യാർത്ഥി, ലേഖകൻ, പത്രാധിപർ.

കുറെ കാലത്തോളമായി പത്രികയും താരകയും തമ്മിൽ നടന്നുവരുന്ന വാദ
ങ്ങൾ ഹനുമാൻെറ വാലുപോലെ ദീർഘിക്കുന്നതല്ലാതെ കുറഞ്ഞു അവസാനിക്കുന്ന
തായി കാണുന്നില്ല. വെറും വിദ്യാർത്ഥിയായിരുന്നപ്പോൾതന്നെ മി. കെ. എൻ. ഡി
ക്കു തക്കത്തിന്നുണ്ടായിരുന്ന വാസന അതിൻെറ മൂർദ്ധന്യത്തെ പ്രാപിച്ചിരിക്കു
ന്ന ഈ അവസരത്തിൽ വിദ്യാർത്ഥി, ലേഖകൻ, പത്രാധിപർ എന്നീ നിലയിലെ
ല്ലാം പൊതുജനസമക്ഷത്തിങ്കൽ ഈയാൾ സമർപ്പിച്ചിട്ടുള്ള ചില യുക്തികളെയും
അവയുടെ ബോധാതീതമായ വ്യാഖ്യാനങ്ങളെയും ഒരു നിരൂപണ സ്വരൂപേണ
പത്രികദ്വാരാ പ്രസിദ്ധപ്പെടുത്തുന്നതു സന്ദർഭോചിതമായിരിക്കുമെന്നു വിശ്വസി
ക്കുന്നു. എന്നാൽ പ്രസ്തുതവിഷയത്തിലേക്കു പ്രവേശിക്കുന്നതിന്നുമുമ്പായി വിഷ
മിച്ചു നടന്നിരുന്ന വിദ്യാർത്ഥി പത്രാധിപരായിത്തീർന്ന വിധത്തെക്കുറിച്ചും ഈയാളുടെ
ജീവചരിത്രത്തിൻെറ പ്രാരംഭാദ്ധ്യായങ്ങളോടു ഏകദേശസാമ്യമുള്ള വണ്ടിക്കാര
ൻ മത്തായിയുടെ ചരിത്രത്തെക്കുറിച്ചും രണ്ടു വാക്കു പറഞ്ഞുകൊള്ളട്ടെ.

എൻെറ നാട്ടിൽ "വണ്ടിക്കാരൻ മത്തായി എന്നു വിളിച്ചുവരാറുള്ള ഒരാൾ
ഉണ്ടായിരുന്നു. ഈയാൾ കുറെ 'വടിതല്ലും ചൊട്ടും' ആരിൽനിന്നൊ പഠിച്ചിട്ടുണ്ടാ
യിരുന്നു. എന്നാൽ നല്ല തല്ലുകാരൻ എന്ന പേരിന്നു യോഗ്യതയുണ്ടായിരുന്നി
ല്ല. വണ്ടിയും കെട്ടി നടന്നു പ്രയാസപ്പെടാതിരിപ്പാൻ വേണ്ടി നല്ല കയ്യാംകളി
ക്കാരൻ എന്ന കേൾവി സമ്പാദിക്കണമെന്നുള്ള അതിയായ മോഹം ഈയാളിൽ കട
ന്നുകൂടി അതിന്നായി പരിശ്രമവും തുടങ്ങി. ആ ആണ്ടിൽ ഓണത്തിന്നു വിജ
യികൾക്കു സമ്മാനം കൊടുത്തു മുണ്ടോരു തല്ലിക്കുന്നുണ്ടെന്നു കേട്ടു ഒന്നുരണ്ടു കിട്ടി
യാലും അവിടെവരുന്ന കേമൻതല്ലുകാരിൽ ഒരാളോടു അരകൈ നോക്കണമെന്നു
റച്ചു മത്തായി തിരുവോണത്തിന്നാൾ തല്ലുപറമ്പിൽ കാലെക്കൂട്ടി ഹാജരായി.
രണ്ടുകൂട്ടർ തല്ലികയറിയതിൻെറശേഷം, ഒരു മേത്തൻ തല്ലുവാൻ ഇറങ്ങി. ഈയാ
ൾക്കു ആരും തുണയുണ്ടായിരുന്നില്ലെങ്കിലും മത്തായി ഈ അവസരത്തെ നഷ്ട

പ്പെടുത്തിയില്ല. പലരും മത്തായിയെ വിരോധിച്ചുവെങ്കിലും കൂട്ടാക്കിയില്ല. ജോനകൻ ശാസ്ത്രവിധിപ്രകാരം ചുവടു ഉറപ്പിച്ചു, കണ്ണിളക്കി, തക്കംനോക്കി, അടിപ്പാൻ ഓങ്ങുമ്പോഴെക്കു മത്തായി ചാടി ഇടിപ്പാനും, ചവിട്ടാനും, കെട്ടിപിടിപ്പാനും തുടങ്ങും. മുസൽമാൻ പരിഭ്രമിച്ചുവശായതിനാൽ പിൻവലിച്ചു. മത്തായി കണ്ണിളക്കി ചേരിയുടെ ചുറ്റും ഓടി പിമ്പും മുമ്പും മറിഞ്ഞു സമ്മാനവും വാങ്ങി. മത്തായി കുറത്തെ നാട്ടുകാരൻ ജോനകനൊടു തല്ലിജയിച്ചെന്നുള്ള കേൾവി നാടൊക്കെ പരന്നു. അല്പദിവസത്തിനകം ഈശാൎക്കു പല ശിഷ്യന്മാരും ഉണ്ടായി. ഇങ്ങിനെ കുറെനാൾ കഴിച്ചുകൂട്ടുന്നതിനു മുമ്പായി മത്തായി ഒരു പണിക്കരാശാനെ വെല്ലുവിളിച്ചു. മത്തായിയുടെ സൂത്രത്തെ നല്ലപോലെ മനസ്സിലാക്കിവെച്ചിരുന്ന പണിക്കരാശാൻ ഉടനെ സമ്മതിച്ചുനിശ്ചയിച്ചദിവസം ചേരിയിൽ തല്ലുവാനിറങ്ങി. പണിക്കർ നിന്നഉടനെതന്നെ അയാളെ മറിച്ചിടുവാൻ മത്തായി കാല്വാരി. ഉടനെ പണിക്കർ മത്തായിയുടെ ചുമലിൽകയറി അവന്റെ കാലും ചുമലും കൂടി കൂട്ടിപിടിച്ചു മറിച്ചിട്ടു നെഞ്ചത്തുകയറി അവന്റെ നെഞ്ചിനും പുറകിനും വാരിക്കും ഇടി വർഷിപ്പിച്ചുതുടങ്ങി. മത്തായിക്കു ജീവൻ കിട്ടിയാൽ മതിയെന്നായതിനാൽ ആവലാധി പറവാൻതുടങ്ങി. ഇനി ആരോടും തല്ലുകയില്ലെന്നു ശപഥംചെയ്തതിനാൽ മത്തായിയെ ഒരുവിധത്തിൽ ചാരിക്കാരന്മാർ വേർപെടുത്തിവിട്ടു. ആശാസ്ഥാനം ഉപേക്ഷിച്ചു മത്തായി പഴയ വണ്ടിപണിക്കു തന്നെ പോയിതുടങ്ങി.

മത്തായിയുടെ ചരിത്രത്തോടു താരകാധിപരുടെ ചരിത്രത്തിനും സാമ്യമുണ്ടെന്നു തോന്നുന്നു. മട്രിക്കുലേഷ്യൻ ഒന്നുരണ്ടുതവണ തോറ്റു, വിദ്യാഭ്യാസപന്ഥാവിൽ കീൎത്തിസമ്പാദിപ്പാൻ വഴികണ്ടില്ലാ ധനസമൃദ്ധിയൊ അതും ഇല്ലാ; എന്നാൽ ഇനി കീൎത്തി സമ്പാദിപ്പാൻ എന്താണു ഒരു മാൎഗ്ഗമുള്ളതു. ഉപജീവനം കഴിച്ചുകൂട്ടുകയും വേണമല്ലോ. കുറെ എഴുതുവാനും, തൎക്കിപ്പാനും, ആക്ഷേപിപ്പാനും അറിയാം: അതിനാൽ ഒരു പത്രാധിപരായെക്കാം എന്നുറച്ചു കീൎത്തിപ്പെടുവാൻ പരിശ്രമമായി. ആദ്യംതന്നെ മഹാമനസ്കനും ദയാലുവും ആയ നാഗൽസായ്പവർകളോടു മല്ലിട്ടു ജയമെടുത്തു. ഇങ്ങിനെ പല പരാക്രമങ്ങളും അല്പകാലത്തിനിടയിൽ കഴിച്ചുകൂട്ടി എങ്കിലും തൃപ്തിപ്പെട്ടില്ലാ. ഇടവകപ്പത്രികയുടെ പത്രാധിപർ എന്ന നിലയിലും അസൊസിയേഷ്യൻ കമ്മട്ടിയുടെ സിക്രട്ടെരി എന്ന നിലയിലും സുറിയാനി സമുദായത്തിനു ശാശ്വതഗുണങ്ങളെ ചെയ്തു അനശ്വരകീൎത്തിയെ സമ്പാദിച്ച ഗംഭീരാശയനായ നമ്മുടെ സമുദായ പുരുഷൻ മി: ഇ. എം. പീലിപ്പോസിന്റെ "കിഴിഞ്ഞിറങ്ങുന്ന ഉരുക്കുപേനയുടെ" മുനയൊടു അരകൈനോക്കണമെന്നുള്ള വ്യാമോഹം കടന്നുകൂടി. തൽഫലമായിട്ടു അടിസ്ഥാനം എന്ന പുസ്തകം പ്രസിദ്ധപ്പെടുത്തി. അങ്ങിനെയിരിക്കുമ്പോൾ കയ്യിൽനിന്നു വീണാൽ പല ഖണ്ഡങ്ങളായി പൊട്ടുവാൻ തക്കവണ്ണം ചട്ടമില്ലാതെയിരിക്കുന്ന സ്ലേറ്റും, കാററിനാൽ പറന്നുപോകുവാൻ തയ്യാറായിരിക്കുന്ന കുത്തഴിഞ്ഞ പുസ്തകവുമായ നവീകരണ സമുദായത്തിന്റെ നാവായ താരകയുടെ പത്രാധിപർ എന്ന സ്ഥാനവും വിദ്വാനു ലഭിച്ചു. "വെറുതെ ചപ്പുന്ന മലയാളി പൊരിയവൽ കണ്ടാൽ വച്ചേക്കുമൊ?" എന്നു പറഞ്ഞതുപോലെ കയ്യിൽനിന്നു പണം ചിലവാക്കിട്ടെങ്കിലും വല്ലവരെയും ആക്ഷേപിക്കുന്ന ചെറുപുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്ന മിസ്റ്റർ ദാനിയേൽ പത്രാധിപരായാൽ പിന്നെ അദ്ദേഹത്തിന്റെ ജന്മശത്രുവായ സുറിയാനി സമുദായത്തെ വച്ചേക്കുമൊ. അന്ത്യോഖ്യാ പാത്രിയൎക്കീസിനു സ്ഥാനമില്ലെന്നു കാണിക്കുന്ന ലേഖനങ്ങൾ പത്രത്തിൽ പ്രസിദ്ധപ്പെടുത്തി തൃപ്തിവരാഞ്ഞിട്ടു ഇതാ ലഘുലേഖ കൂടെ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. പോരെങ്കിൽ യാക്കോബ്യൎക്കു മതസംഗതിയില്ലെന്നു കാണിപ്പാനുള്ള വേറൊരു ലഘുലേഖ ഇതാ തയ്യാറായിരിക്കുന്നു. ഈ വക പ്രമെയങ്ങൾകൊണ്ടു ഉദ്ദേശം സാധിക്കാഞ്ഞിട്ടെന്നു തോന്നുന്നു ഇപ്പോൾ നവീകരണത്തിലെ പട്ടത്വം സാധൂകരിപ്പാൻ ഭഗീരഥപ്രയത്നം ചെയ്തുവരുന്നു. ഇസ്രായേലിന്റെ ജീവനുള്ള ദൈവത്തെ അധിക്ഷേപിക്കുന്ന ഗോലിയാത്തിനോടു യുദ്ധത്തിന്നായി സിംഹത്തിന്റെ വായിൽനിന്നു തന്റെ ആട്ടിൻകുട്ടിയെ വലിച്ചെടുത്തു രക്ഷിച്ച ദാവീദു സ്വന്നഹോദ

സ്സുകളാകുന്ന കവിണയും കാനോനാകളാകുന്ന കല്ലുകളുംകൊണ്ടു പുറപ്പെടാതിരുന്നില്ലാ. ദാവീദിന്റെ ആദ്യത്തെ ഏറിനാൽതന്നെ മറിഞ്ഞുവീണു അർദ്ധപ്രാണനായി കിടക്കുന്ന ഗോലിയാഥിനേയും അവന്റെ പടച്ചട്ട, വാൾ, പരിച മുതലായവയെയും നമുക്കൊന്നു പരിശോധിക്കാം.

പത്രികയുടെ വാദം.——നവീകരണ മേല്പട്ടസ്ഥാനത്തിന്റെ തലമുറവഴിയായ മത്യൂസ അത്താനാസ്യോസിന്റെ സ്ഥാനം ആരംഭത്തിലെ അസാധുവായിരുന്നതിനാൽ നവീകരണത്തിലെ പട്ടത്വം അസാധുവാകുന്നുവെന്നാണു. കാരണങ്ങൾ -

(൧) അദ്ദേഹം ശീമയ്ക്കു പട്ടമേല്ക്കുവാൻ പോകുമ്പോൾ അന്നത്തെ മലങ്കര മെത്രാന്റെ മുടക്കിൽ ഇരിക്കയായിരുന്നു.

(൨) താൻ ഒരു വെറും കോറൂയാ ആയിരുന്നപ്പോൾ കശീശാ ആണെന്നും പറഞ്ഞു കുർബാന ചൊല്ലി പാത്രിയർക്കീസിനെ ചതിച്ചു.

(൩) മലങ്കര സഭയുടെ മെത്രാൻ കാലം ചെയ്തുപോയതിനാൽ തന്നെ മെത്രാനായി വാഴിക്കുന്നതിനു മലങ്കരസഭ തിരഞ്ഞെടുത്തയച്ചു എന്നു കാണിക്കുന്ന കള്ള എഴുത്തുകൾ കൊടുത്തു പാത്രിയർക്കീസിനെ തെറ്റിദ്ധരിപ്പിച്ചും ചതിച്ചും സ്ഥാനം വാങ്ങി എന്നിത്യാദികളാണു.

ഇപ്രകാരമുള്ള കാരണങ്ങളാൽ സ്ഥാനമേല്ക്കുന്ന ആളിന്റെ സ്ഥാനം ആരംഭത്തിലെ അസാധുവാണെന്നു വേദശാസ്ത്രന്യായപ്രകാരം തെളിയിക്കുന്ന കല്ക്കത്താ, മദ്രാസു, തിരുവിതാംകൂർ എന്നി സ്ഥലങ്ങളിലെ അംഗ്ലിയാ ബിഷോപ്പന്മാരുടെ എഴുത്തുകളും പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

താരക ന്യായമായി വാദിക്കുന്നുവെങ്കിൽ ഒന്നുകിൽ മേല്പറഞ്ഞ കുറ്റങ്ങൾ മത്യൂസ അത്താനാസ്യോസിന്നു ഇല്ലെന്നൊ, അഥവാ ഉണ്ടെങ്കിൽതന്നെ സ്ഥാനം ആരംഭത്തിലെ അസാധുവല്ലെന്നൊ, ഈ കാര്യങ്ങളെക്കുറിച്ചു ന്യായമായ തീർച്ച പറവാൻ മേല്പറഞ്ഞ ബിഷോപ്പന്മാർക്കു വൈദീക അറിവു ഇല്ലെന്നൊ വാദിക്കേണ്ടിയിരിക്കുന്നു. ഇതൊന്നും ചെയ്യാതെ അംഗ്ലിയാ ബിഷോപ്പന്മാരുടെ എഴുത്തു വേദപുസ്തകമല്ലെന്നും, ഒരു മെത്രാൻ ഇങ്ങിനെ പറഞ്ഞെന്നും, ഞങ്ങൾ തിരുവനന്തപുരത്തു പോയെന്നും, പത്രികാധിപർ അവിടെനിന്നു ലേഖനമെഴുതിയെന്നും, അദ്ദേഹം അവിടെ വച്ചു വക്കീലിന്റെ ചെവിയിൽ മന്ത്രിച്ചെന്നും പറഞ്ഞുകൊണ്ടു സമാധാനമാകയില്ല. വായനക്കാരിൽ സാധുക്കളെ കബളിപ്പിപ്പാൻ ഈ വക മോടിവിദ്യകൾ മതിയാകുമെങ്കിലും കാര്യകാര്യവിവേകമുള്ളവരെ ബോദ്ധ്യപ്പെടുത്തുവാൻ ഈവക യുക്തികൾ ഒന്നും മതിയാകുന്നതല്ല.

"അരിയുംതിന്നു ആശാരിച്ചിയെയും കടിച്ചു പിന്നെയും നായ് മുരളുന്നു." മ്മിൽ വേണ്ടതത്രശകാരങ്ങൾ എല്ലാം താരക കഴിച്ചുംവച്ചു പത്രിക ശകാരിക്കുന്നു, ആരോപം പറയുന്നു, എന്നെല്ലാം കുറ്റാരോപണം ചെയ്യാനുള്ള സാമർത്ഥ്യം താരകാധിപർക്കു ഇന്നും ഇന്നലെയും ആയി ലഭിച്ചതല്ലാ. പരിഷ്കാരമട്ടിൽ ശകാരമെല്ലാം വർഷിപ്പാനും മലയാളം മാത്രം അറിയുന്ന കേരളീയനെ ഇംഗ്ലീഷിൽ മുഖത്തുനോക്കി ആക്ഷേപിക്കുന്നവിധവും മിസ്റ്റർ പഠിച്ചു പാസ്സായിട്ടുണ്ടു എന്നുള്ളതു വിദ്വാന്റെ ഏതുകൃതി വായിച്ചാലും മനസ്സിലാകാവുന്നതാണു. പത്രികാധിപരുടെ യുക്തിക്കുത്തരവും ബുദ്ധി അഹംഭാവവും അവകാശങ്ങൾ അനാവശ്യമത്സരങ്ങളും ആകിതീർപ്പാൻ ഈ ആൾ നല്ലപോലെ പരിശ്രമിക്കുന്നുണ്ടു. താരകാധിപരുടെ ആദ്യകൃതിയായ "ജ്ഞാനസ്നാനവും വീണ്ടുംജനനവും" എന്ന പുസ്തകം വായിച്ചാൽതന്നെ ഈവാസ്തവമൊക്കെ ഏറെക്കുറെ മനസ്സിലാകുന്നതാണു. "ഇതു സാല്ലിന്നു മുടിമേൽനിന്നു കിട്ടിയതാണു" എന്നും മറ്റും ആ പുസ്തകത്തിൽ തട്ടിവിട്ടിരിക്കുന്നതു പരോപകാരതല്പരനും പ്രകൃത്യാ വിനയശീലനുമായ സാല്ലിന്റെ നിഷ്കളങ്ക പ്രാർത്ഥനയെ കഠൊരമായി നിന്ദിക്കയല്ലയൊ ചെയ്യുന്നതു. ഇതുകളെ വായിച്ചുംവച്ചു കെ. എൻ. ഡി. ലീട്ടുകൻതന്നെയെന്നു പറഞ്ഞു തലകുലുക്കുന്ന നവീകരണകാരെ, ഇങ്ങിനെ സാല്ലിന്റെ പ്രാർത്ഥനയെ ആക്ഷേപിക്കുവാൻ ഈ വിദ്വാനു എന്തു അധികാരമാണുള്ളതു. നിരീശ്വരമതക്കാർ ക്രിസ്തീയവേദത്തെ ആക്ഷേപിക്കുമ്പോൾ മോശ, ഏലിയാ, മ്ശീഹാ, സ്തേഫാനോസ എന്നവരുടെ പ്രാർത്ഥനകളെ നിന്ദാസൂചകമായി ആക്ഷേപിക്കുന്നതും ഇങ്ങിനെയാകുന്നു.

(തുടരും)

പഴയസെമിനാരിവക ൧൦൮൩-ാമാണ്ടു ചിങ്ങമാസം ൧-ാം തീ- മുതൽ
കർക്കടകം ൩൧-ാം തീ- വരെ ഒരാണ്ടത്തെ
വരവു ചിലവുകളുടെ
തിരട്ട്.

| (പണം വക വരവു വിവരം) | രൂ | ച | കാ |
|---|---|---|---|
| ആഴ്ചതോറും എടുക്കുന്ന ഭണ്ഡാരവരവ് | ൨൧൯൫ | ൦ | ൦ |
| തുലാം ൨൦-ാം തീ-ലെ നടവരവ് | ൨൩൧൬ | ൫ | ൨ |
| ഇരുപതാം തീയതി നടവരവ് രണ്ടാമതു എണ്ണി തിട്ടപ്പെടുത്തിയതിൽ അധികം കണ്ടതു. | ൩൭ | ൩ | ൧൪ |
| മാമോദീസാ, കല്യാണം, മൂന്നിന്മേൽ കുർബ്ബാനയ്ക്കു പട്ടക്കാർക്കു കൊടുക്കുന്നതു നീക്കിയുള്ള അംശം മുതലായവയ്ക്കു | ൧൫൮ | ൩ | ൧൪ |
| സിമ്മനാരി പുരയിടങ്ങളിലെ നാളികേരം വിറ്റുവരവ് | ൨൪൦ | ൧൭ | ൮ |
| മുന്നാണ്ടുകളിലെയും തന്നാണ്ടത്തെയും പൊന്നു, വെള്ളി മുതലായി നേർച്ചവന്നതു വിറ്റുവരവ് | ൬൯൫ | ൨൪ | ൪ |
| കതിനാക്കൂലി വരവ് | ൧൫ | ൨൧ | ൦ |
| പലിശ വരവ് | ൪൬ | ൨൭ | ൧൨ |
| (ടി- ഇനം ൮-ൽ ആകെ വരവ്. ൫൭൦൫. ൧൭. ൧൪) | | | |
| കമുക്, മുള മുതലായ സാമാനങ്ങൾ വിറ്റുവരവ് | ൧ | ൧൭ | ൮ |
| ചിലവെഴുത്തിൽ തിരിച്ചുവരവു | ൫ | ൨൬ | ൦ |
| മുൻ തിരട്ടുംപടി വായ്പ കൊടുത്തിരുന്നതു തിരിച്ചുവരവ് | ൩൧൩ | ൧൨ | ൧൩ |
| തന്നാണ്ടിൽ കടം വാങ്ങിച്ച വരവ് | ൮൩൮ | ൨൪ | ൧൧ |
| ശെമ്മാച്ചന്മാരുടെ പീസു വരവ് | ൧൩ | ൧൪ | ൦ |
| മുൻതിരട്ടുംപടി നീക്കിയിരിപ്പ് | ൧൯൦ | ൨൫ | ൧൪ |
| (ടി- ഇനം ൬-ൽ ആകെ വരവു ൧൩൬൪. ൬. ൧൪) | | | |
| വകരണ്ടിൽ ഇനം ൧൪-ൽ ആകെ വരവ് | ൭൦൬൯ | ൨൪ | ൧൨ |
| (ചിലവു വിവരം) | | | |
| മെഴുകുതിരി, വീഞ്ഞു, റൊള്ളം മുതലായ പള്ളിച്ചിലവു | ൩൬ | ൧൮ | ൧൩ |
| കരം, വ്യവഹാരം മുതലായ്തു | ൮൫ | ൨൦ | ൦ |
| സിമ്മനാരിയിലെ നിത്യച്ചിലവു, മൂന്നിന്മേൽ കുറുബാനയുടെ കഞ്ഞിക്കുള്ള ചിലവു, വിളക്കുവെപ്പു, അലങ്കാരക്കൂലി മുതലായവയ്ക്കു | ൩൦൨ | ൯ | ൧ |
| ഇരുപതാം തീയതിയുടെ ചിലവു | ൯൯ | ൧൨ | ൧൨ |
| നെല്ലു വിലയ്ക്കു വാങ്ങിച്ചതു | ൧൫ | ൦ | ൦ |
| ശമ്പളച്ചിലവു | ൮൩ | ൨ | ൮ |
| മെത്രാച്ചന്മാരുടെയും റമ്പാച്ചന്മാരുടെയും യാത്രച്ചിലവു | ൬൯ | ൨൨ | ൪ |
| കുപ്പായശീല, തയ്യൽക്കൂലി മുണ്ടു മുതലായവയ്ക്കു | ൬൦ | ൩ | ൧൨ |
| വലിയമെത്രാച്ചൻ പററു | ൬൧ | ൧൪ | ൦ |
| പുരയിടശ്രമം ചിറതോണ്ടൽ മുതലായവയ്ക്കു | ൭൪ | ൪ | ൮ |
| വാപ്പു, ഭരണി വളക്കു മുതലായവയ്ക്കു | ൫൪ | ൩ | ൦ |
| ഗീവറുഗീസു കത്തനാർ എം. എ. പററു | ൫൪ | ൨൬ | ൮ |
| മാരാമൺ പള്ളിവ്യവഹാരം, റവ്. ജി. കോശിയുടെ പാഠിതം വകയ്ക്കു, സിമ്മനാരി പണിത ആശാരി ഗോവിന്ദനു | | | |

| | | | |
|---|---|---|---|
| സമ്മാനം, മനയേൽ യാക്കോബു കത്തനാരു, തയ്യിൽ ഇസ്ഹാക്കു കത്തനാരു, ഇടിക്കുള വാദ്ധ്യാരു മുതലായവൎക്കു ദാനവും ചില്ലറ ധൎമ്മവും കൂടി. | ൨൦൬ | ൧ | ൧ |
| വെള്ളി മെഴുകുതിരിക്കാലു തീൎത്തതിന്റെ പണിക്കൂലി, ചില്ലറ ആശാരിപ്പണി, കൊല്ലൻപണി മുതലായതിനു | ൪൪ | ൨൩ | ൮ |
| തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിനു വെള്ളത്തേപ്പിനും മുൻപണി നടത്തിയ ഉടമ്പടിക്കാരനു കണക്കുതീൎത്തുകൊടുത്തതും കൂടെ. | ൨൦൦ | ൦ | ൦ |
| ൮൧. ൮൨. ഈ ആണ്ടുകളിലെ തിരട്ടിൻപ്രകാരമുള്ള കടത്തിൽ കൊടുത്തുവീട്ടിയതു. | ൨൩൧൨ | ൨൦ | ൧൦ |
| അറയുടെ പണിക്കു തടിവില | ൧൪൩ | ൯ | ൮ |
| സ്ലാമ്പു, എഴുത്തുകൂട് മുതലായതിനു | ൧൩ | ൧൨ | ൧൦ |
| കടത്തിനു പലിശ കൊടുത്തതു | ൨൩൪ | ൨൬ | ൩ |
| മെത്രാസ്ഥാനസ്വീകരണത്തിനായി ശീമയ്ക്കുപോയ യാത്രച്ചിലവിനു കൊണ്ടുപോയതു. | ൫൦൦ | ൦ | ൦ |
| കെട്ടിമേച്ചിൽ, ഭരണിവരിച്ചിൽ മുതലായ പലവേലകൾക്കു | ൩൫ | ൧ | ൧൪ |
| (ടി. ഇനം ൨൧-ൽ ആകെ ചിലവു. ൪൬൮൭. ൪. ൮) | | | |
| തീൎപ്പാധാരത്തിന്റെ പ്രകാരം വസ്തുവിന്മേൽ കൊടുത്തതു (അവയ്ക്കുള്ള രജിസ്തർ ചിലവുൾപ്പെടെ) | ൧൧൦൦ | ൯ | ൮ |
| ചിട്ടികൾക്കു വച്ചതു. | ൯൬൮ | ൨൦ | ൪ |
| കടം കൊടുത്തതു | ൨൯൨ | ൫ | ൧൨ |
| അരപ്പണം, കൊച്ചീക്കാശു മുതലായി മാറാൻ വച്ചിരിക്കുന്നതു. | ൧൦ | ൨൩ | ൦ |
| (ടി. ഇനം ൪-ൽ ആകെ ചിലവു. ൨൩൭൨. ൧. ൨) | | | |
| വക രണ്ടിൽ ഇനം ൨൫-ൽ ആകെ ചിലവു. | ൭൦൫൯ | ൬ | ൦ |
| നീക്കി രൊക്കം ഇരിപ്പു്. | ൧൦ | ൧൮ | ൧൨ |

(സ്ലീഹായെ വക തിരട്ടു്)

(വരവു വിവരം)

| | | | |
|---|---|---|---|
| റാക്കുൎബ്ബാനസ്സു വരവു (പട്ടക്കാൎക്കു കൊടുക്കുന്നതു നീക്കി) | ൧൪൪൦ | ൧൭ | ൧൦ |
| ആണ്ടുതോറും പലിശകൊണ്ടു ഓരോ കുൎബ്ബാന ചൊല്ലിക്കാൻതക്കവണ്ണം പത്തൂപ്പറത്തു ഗ്രിഗോറിയോസ് ൪. പേരിൽനിന്നും വരവു. | ൪൦ | ൦ | ൦ |
| (ടി. ഇനം ൨-ൽ ആകെ വരവു്. ൧൪൮൦. ൧൭. ൧൦) | | | |
| പണമായി പലിശ വരവു. | ൫൭ | ൦ | ൧൦ |
| വക രണ്ടിൽ ഇനം ൩-ൽ ആകെ വരവു. | ൧൫൩൭ | ൧൮ | ൪ |

ചിലവു വിവരം

| | | | |
|---|---|---|---|
| സിമ്മനാരിക്കും പുത്തൂപ്പള്ളിയിൽ ഇടിക്കുള കീവറീതിനു നോട്ടിൻപ്രകാരവും തന്നാണ്ടിൽ വായിപ്പ കൊടുത്തിരിക്കുന്നതു | ൬൩൪ | ൧൦ | ൯ |
| ബാങ്കിൽ പലിശയ്ക്കു കിടപ്പു. | ൬൦൯ | ൨൩ | ൬ |
| (ടി. ഇനം ൨-ൽ ആകെ ചിലവു. ൧൨൪൪. ൫. ൭.) | | | |
| മുന്നാണ്ടത്തെ തിരട്ടിൻ പടിയുള്ള കടം സിമ്മനാരിക്കു കൊടുത്തുവീട്ടിയതു. | ൨൯൩ | ൧൨ | ൧൩ |
| വക രണ്ടിൽ ഇനം ൨-ൽ ആകെ ചിലവു. | ൧൫൩൭ | ൧൮ | ൪ |

## മാർ ഗ്രീഗോറിയോസ് സ്മാരകസുവിശേഷ സംഘംവക സംഗ്രഹമുതലിന്റെ തിരട്ട്.

| | | | |
|---|---|---|---|
| മുൻ തിരട്ടുംപടി സിമ്മനാരി വാല്യ എടുത്തിരിക്കുന്നതും ബാങ്കിൽ കിടക്കുന്നതും കൂടി ആകെ മുതൽസംഖ്യ. | വന്നൂ൦ | വ്വ | വ്വ |
| ടി.ക്കു പലിശ വരവു. | വവ | ഫര | വ |
| ഇനം വ-ൽ ആകെ മുതൽസംഖ്യ | വവ്വവ | വവ | ഫ൦ |

(ടി.ക്കു കിടപ്പുവിവരം)

| | | | |
|---|---|---|---|
| മുൻതിരട്ടും പടി സിമ്മനാരിയിലെക്കു വാല്യ എടുത്തിരിക്കുന്നതു. | ഫ൩൧ | ൩ | ഫര |
| തന്നാണ്ടിൽ ബാങ്കിൽനിന്നും വാങ്ങി സിമ്മനാരി വാല്യ എടുത്തിരിക്കുന്നതു. | ഫവ൩ | ൦ | ഫ൦ |
| മുന്നാണ്ടും തന്നാണ്ടും (വ ആണ്ടും) കൂടിയുള്ള പലിശ സിമ്മനാരി വാല്യ എടുത്തിരിക്കുന്നതു. | വവ | ഫര | വ |
| ഇനം ന-ൽ ആകെ കിടപ്പു. | വവ്വവ | വവ | ഫ൦ |

## നെല്ലുവക തിരട്ട്.

(വരവു വിവരം)

| | വ. | ഇ. | നാ. |
|---|---|---|---|
| പാട്ടംവക വരവു. | ഫഫന്നന | ന്നു | വ |
| ഉഭയംവക വരവു. | രരന്നു | ൦ | ൦ |
| വിലയ്ക്കു വാങ്ങിച്ചു വരവു. | ന൦ | ൦ | ൦ |
| കമ്പെട്ടുംകൽ നേർച്ച വരവു. | വര | ന്നു | ൦ |
| (ടി. ഇനം ര-ൽ ആകെ വരവു. ഫന്നന്നര. വ. വ) | | | |
| മുന്നാണ്ടത്തെ തിരട്ടിൻപടി നീക്കി കിടപ്പു. | ന൧ൻ | ന | ൦ |
| ടകരണ്ടിൽ ഇനം ഒ-ൽ ആകെ വരവു. | വ൦രന | ഒ | വ |

(ചിലവു വിവരം)

| | | | |
|---|---|---|---|
| കുത്തരിക്കു എടുപ്പിച്ചതു. | വ്വൻ൧ | ന്നു | ൦ |
| ശമ്പളം കൊടുത്ത ചിലവു. | ഫ൦വ്വ | ൦ | ൦ |
| ദാനം കൊടുത്തതു. | രഒ | ൦ | ൦ |
| അളവിൽ കുറവു കണ്ടതു. | | ന | ൦ |
| ഇനം ര-ൽ ആകെ ചിലവു. | ഫ൦ഒ൦ | ൻ | ൦ |
| നീക്കി കിടപ്പു നെല്ലു. | ൻൻവ | ന്നു | വ |

(അരിവക തിരട്ടു)

(വരവു വിവരം)

| | | | |
|---|---|---|---|
| മുന്നാണ്ടത്തെ തിരട്ടിൻപടി നീക്കി കിടപ്പു. | ൻ | ര | നർ |
| കുത്തരിക്കു എടുപ്പിച്ചുവരവു. | ന൧ൻ | ന്നു | വ |
| കമ്പെട്ടുംകൽ നേർച്ചവരവു | ന്നു | ൦ | ൦ |
| അളവിൽ പറവാശി അധികം കണ്ടതു. | വ | ഫ | ഫർ |
| ഇനം ര-ൽ ആകെ വരവു. | നൻ൧ | വ | ന |

(ചിലവു വിവരം)

| | | | |
|---|---|---|---|
| ഇരുപതാം തീയ്യതിയുടെ ചിലവു, സിമ്മനാരിയിലെ സഫിരതാമസക്കാരുടെ നിത്യച്ചിലവു, വിരുന്നുകാരുടെ ചിലവു ആകെ. | നവ്വവ | ഫ | ഫർ |
| നീക്കി കിടപ്പു അരി. | ഫഒ | ഫ | ഫർ |

## താരകയുടെ തന്ത്രങ്ങൾ.

(തുടൎച്ച)

പട്ടത്വത്തെപ്പറ്റിയുള്ള വാദത്തിന്റെ കഴിഞ്ഞലക്കം താരക പറയുന്നതാവിതു. ചേപ്പാട്ടു ദീവന്നാസ്യോസ്സു വെറും അത്മായക്കാരനാണെന്നു ഇടവകപ്പത്രിക പറഞ്ഞിട്ടുണ്ടെന്നും അതുകൊണ്ടു ആ അത്മായക്കാരന്റെ മുടക്കു സാധുവായിട്ടുള്ളതല്ലെന്നും അറിവില്ലാത്ത ഒരാൾ അദ്ദേഹം ആയിരുന്നതുകൊണ്ടും ആ മുടക്കു സാധുവല്ലെന്നും ആണല്ലൊ? മത്ത്യൂസ് അത്താനാസ്യോസിനു ശെമ്മാശുപട്ടം കൊടുത്തതാരാണ്? ഇദ്ദേഹംതന്നെ അല്ലയൊ എന്നിനിക്കൊരു സംശയം. അതു താരകാധിപർ തീർത്തു തരണമെന്നപേക്ഷ. അദ്ദേഹം തന്നെയാണ് പട്ടം കൊടുത്തതെങ്കിൽ പട്ടത്വം ഉണ്ടോ? അത്മായക്കാരൻ തലയിൽ കൈ വച്ചതുകൊണ്ടു ഒരാൾ ശെമ്മാശാകുമൊ? അഥവാ ശെമ്മാശാകുന്നെങ്കിൽ ആ അത്മായക്കാരന്തന്നെ ആ ശെമ്മാശ്ശനെ മുടക്കാൻപാടില്ലെ. ചേപ്പാട്ടു മെത്രാച്ചനല്ല വേറൊരുവനാണ് മാരാമൺശെമ്മാശന്നു ശെമ്മാശുപട്ടം കൊടുത്തതു എന്നു താരകാധിപർ പറകയാണെങ്കിൽ ചേപ്പാട്ടു ദീവന്നാസ്യോസ്സു മാത്രം അത്മായക്കാരനാണെന്നു പത്രിക പറഞ്ഞിട്ടുണ്ടൊ എന്നു ഞാൻ ചോദിക്കുന്നു. ഇല്ല, മറ്റുള്ളവരും അത്മായക്കാരാണെന്നു പത്രിക പറഞ്ഞുകാണുന്നു. ആ സ്ഥിതിക്കു അവരുള്ള ഏതു മെത്രാച്ചൻ പട്ടം കൊടുത്താലും പട്ടത്വമില്ലല്ലൊ? അഥവാ വല്ലപട്ടത്വവും ഉണ്ടാകുന്നെങ്കിൽ അപ്രകാരമുള്ള ഒരാളിനെ മുടക്കുന്നതിനു അധികാരമുള്ള ഒരു അത്മായക്കാരനു കഴികയില്ലയൊ? അയാൾ മുടക്കിയാൽ ആ മുടക്കു സാധുവാകയില്ലയൊ?

രണ്ടാമതായി മിസ്റ്റർ ദാനിയേലിന്റെ ഒരു വാദം മത്ത്യൂസ് അത്താനാസ്യോസ് പാത്രിയർക്കീസിനെ തെറ്റിദ്ധരിപ്പിച്ചില്ലെന്നും പാത്രിയർക്കീസു തെറ്റിദ്ധരിച്ചില്ലെന്നും ആണല്ലൊ. ഇതിനെ ബലപ്പെടുത്തുന്നതിനായി കൊണ്ടുവരുന്ന തെളിവു പഞ്ചായവിധിയാണ്. നവീകരണക്കാർക്കു പട്ടത്വമില്ലെന്നു കാണിക്കുന്നതിനു റായൽകോർട്ടുവിധിയെ എടുത്തു ഒരു യാക്കോബായൻ പറഞ്ഞു എന്നു മുമ്പൊരിക്കൽ പുശ്ചരസത്തിൽ പറഞ്ഞ മിസ്റ്റർ ദാനിയേൽതന്നെ മത്ത്യൂസ് അത്താനാസ്യോസ് തെറ്റിദ്ധരിപ്പിച്ചല്ല പട്ടം വാങ്ങിച്ചതെന്നും മറ്റും കാണിക്കുന്നതിനു കൊണ്ടുവരുന്ന തെളിവു പഴയ റായൽകോർട്ടു വിധിയും പഞ്ചായക്കാരുടെ തീരുമാനങ്ങളും ആണ്. വളരെ രസമായിരിക്കുന്നു. ഒരു ഉറവയിൽനിന്നുതന്നെ കൈപ്പും മധുരവും വരുന്നതു വിസ്മയനീയമല്ലെ? സഥാത്തിക്കോനിൽ മത്ത്യൂസ് അത്താനാസ്യോസിനു ശെമ്മാശുപട്ടം മുതല്ക്കുള്ളതു കൊടുത്താണു മെത്രാനായി വാഴിച്ചതു എന്നു പ്രസ്താവിച്ചിട്ടുണ്ടെന്നും അതുകൊണ്ടു അദ്ദേഹം കള്ളം പറഞ്ഞില്ലെന്നുമാണ് ദാനിയേലിന്റെ വാദം. ഒന്നാംതരം വാദമാണ് ഇതു, ഇതിനു പത്രികാധിപർ അടിപ്പെടുകയെ നിവൃത്തിയുള്ളു എന്നു നവീകരണക്കാർ പറഞ്ഞേക്കും. മനസ്സിരുത്തി വായിച്ചാൽ ദാനിയേലിന്റെ ചെമ്പു മുഴുവൻ തെളിയുന്നതു കാണാം. ഇതിനിടയിൽ ഒരുകാര്യം പറവാനുണ്ട്. ചരിത്രപണ്ഡിതനായ വികാരിജനറാൾ, മത്ത്യൂസ് ശെമ്മാശൻ കുറുബാനപ്പട്ടം മാത്രമെ ഏറ്റൊള്ളു എന്നു പറയുന്നു. സഥാത്തിക്കോനിൽ പറയുന്നതു ശെമ്മാശുപട്ടവും ഏറ്റെന്ന്. ഏതാണ ശരി? ഇവിടെ താരകാധിപർ ഇട്ടുരുട്ടും എന്നു എനിക്കറിയാം. ശെമ്മാശുപട്ടം ഏറ്റെന്നു സഥാത്തിക്കോനിൽ പറയുന്നു എന്നു താരകാധിപർ പറയുന്നതു ശരിയാണെന്നു തല്ക്കാലത്തേക്കു വിശ്വസിക്കാം. അങ്ങിനെയാണെങ്കിൽ ശെമ്മാശായിച്ചെന്ന ഒരാളിനു രണ്ടാമതു ശെമ്മാശുപട്ടം കൊടുത്തതു സംശയം ജനിക്കാഞ്ഞിട്ടാണൊ? സംശയം ജനിച്ചതു തെറ്റിദ്ധരിപ്പിക്കാഞ്ഞിട്ടാണൊ? ചേപ്പാട്ടുമെത്രാച്ചന്റെ മുടക്കിനെപ്പറ്റി മത്ത്യൂസ് അത്താനാസ്യോസ് പാത്രിയർക്കീസുബാവായോടു വല്ലതും പറഞ്ഞിട്ടുണ്ടൊ? ഉണ്ടെങ്കിൽ അതിനെപ്പറ്റി സഥാത്തിക്കോനിൽ വല്ലതും പറഞ്ഞിട്ടുണ്ടൊ? ഇല്ലെങ്കിൽ അതും പാത്രിയർക്കീസിനെ തെറ്റിദ്ധരിപ്പിക്കുകയല്ലായിരുന്നൊ? ഇപ്രകാരം രണ്ടുവിധത്തിലും പാത്രിയർക്കീസിനെ തെറ്റിദ്ധരിപ്പിച്ചും അദ്ദേഹം തെറ്റിദ്ധരിച്ചും കൊടുത്ത പട്ടത്വമല്ലയൊ മത്ത്യൂസ് അത്താനാസ്യോസിനുണ്ടായിരുന്നതു.

ഈ വാദങ്ങളെ ഒക്കെ ഖണ്ഡിക്കാവുന്ന സർവ്വപ്രധാനമായ ഒരുവിദ്യ താരകാധിപർ കണ്ടുപിടിച്ചിട്ടുണ്ട്. അതിന്റെ ചുരുക്കം ആംഗ്ലേയ ബിഷോപ്പന്മാരുടെയും മറ്റും അഭിപ്രായം സാധുവല്ലെന്നും സൂനഹദോസിന്റെ നിശ്ചയങ്ങൾ എല്ലാം "ചത്ത പാരമ്പര്യങ്ങൾ" ആണെന്നും മറ്റുമാണ്. ഇതൊന്നും പറഞ്ഞിട്ടാവശ്യമില്ലായിരുന്നു. 'യാക്കോബായരുടെ അഭിപ്രായങ്ങളെ ഞങ്ങൾ സ്വീകരിക്കുന്നില്ലെന്ന്' ആദ്യമെതന്നെ പറഞ്ഞിരുന്നെങ്കിൽ പട്ടത്വത്തെപ്പറ്റിയുള്ള തർക്കം ഒരു വാചകത്തിൽ തീർത്തുകളയാമായിരുന്നു. സൂനഹദോസുനിശ്ചയങ്ങളെല്ലാം "ചത്ത പാരമ്പര്യങ്ങളാണെങ്കിൽ ലോകം ഒട്ടുക്കു വ്യാപിച്ചിരിക്കുന്നതും ലോകത്തിൽ പ്രഥമസ്ഥാനത്തെയല്ലെങ്കിൽ ദ്വിതീയസ്ഥാനത്തെ പ്രാപിച്ചിരിക്കുന്ന ആംഗ്ലേയകാരും പാരമ്പര്യത്തെ സ്വീകരിക്കുന്നു എന്നുവരുന്നു. അപ്പോൾ യാക്കോബ്യരും റോമരുംതന്നെയല്ല പാരമ്പര്യത്തെ സ്വീകരിക്കുന്നതു. നവീകരണക്കാരൊഴിച്ചു ലോകത്തിലുള്ള സഭകളൊക്കെ പാരമ്പര്യത്തെ സ്വീകരിക്കുന്നു. അപ്പൊസ്തൊല അടിസ്ഥാനത്തിന്മേൽ നവീകരണക്കാർ മാത്രമെയുള്ളു. അതിന്റെ നായകൻ കെ എൻ. ദാനിയേൽ എന്നൊരുവിദ്വാനാണ്. വയസ്സ് ഇരുപത്താറെ ഉള്ളു. ഇതിനിടയിൽ അഭിനവങ്ങളായ അഭിപ്രായങ്ങളെകൊണ്ടു ഒരു പുതിയ സഭ സ്ഥാപിച്ചു താരകാധിപക്ക്, ഗ്ലാഡ്സ്റ്റൺ, റൂസ്‌വെൽട്ട്, ആസ്ക്വിത്ത് ജോൺ മോർളി ആദിയായ മഹാന്മാരെക്കാൾ ഉയർന്ന പദവി ലഭിക്കും. പ്രൈംമിനിസ്റ്ററായിട്ടൊ മറ്റൊ ചെല്ലുന്നതിനു എഡ്വാർഡ് ചക്രവർത്തി കമ്പി അടിക്കും; പ്രസിഡണ്ട് റൂസ്‌വെൽട്ട്, റഷ്യയിലെ സാർചക്രവർത്തി ആദിയായവർ കൈകൊടുത്തു ആസനസ്ഥരാക്കും; മാർപ്പാപ്പാ, കാന്റർപുരി ആർച്ചുബിഷോപ്പ മുതൽ പേർ ഇദ്ദേഹത്തെ പുകഴ്ത്തി പ്രസംഗങ്ങൾ തുടങ്ങും, അപ്പോൾ ഇദ്ദേഹം അവരുടെ പ്രസംഗത്തിലുള്ള തെറ്റുകളെ കണ്ടുപിടിച്ചു അവരെ ആക്ഷേപിക്കാൻ തുടങ്ങും; ഉടനെ അവരൊക്കെ അതിശയിച്ചു പ്ലാറ്റഫാറത്തിൽ നിന്നിറങ്ങി താഴെ ഇരിക്കും; അപ്പോൾ മുതൽ ദാനിയേൽ തോമാശ്ലീഹായുടെ കസാലയിൽ ആസനസ്ഥനാകും; നവീകരണത്തലവന്മാർ വന്നു കുമ്പിട്ടു വന്ദിക്കും, ദാനിയേൽ കൃതാർത്ഥനാകും.

സൂനഹദോസ് നിശ്ചയങ്ങൾ സ്വീകരിക്കാത്ത ഈ നവീകരണക്കാരും ദാനിയേലും എന്തിനാണ് നിഖ്യാ, കുസ്തന്തീനോസ്, എഫെസോസ് ഈ സൂനഹദോസുകളിൽ നിശ്ചയിച്ച വിശ്വാസപ്രമാണം സ്വീകരിക്കുന്നത്. ആ പാതകന്മാരെ ഓർക്കുന്നതെന്തിന്? പക്ഷെ അതു ദാനിയേലിന്റെ പ്രഭാവകാലത്തിനു മുമ്പു പ്രാർത്ഥനപുസ്തകത്തിൽ ചേർത്തുപോയതാണ്. താമസിയാതെ അതൊക്കെ നീങ്ങും എന്നു ഞാൻ പ്രവചിക്കുന്നു. മെത്രാൻപട്ടം ഇങ്ങോട്ടുകിടക്കട്ടെ. മെത്രാൻപട്ടം കിട്ടിയാലും പെണ്ണുകെട്ടണം. അതിനെ ഉദ്ദേശിച്ചല്ലയൊ കഴിഞ്ഞ ഒരു ലക്കം താരകയിൽ 'കോനാട്ടു മല്പാനച്ചന്റെ പ്രശംസനീയമായ കൃത്യം' എന്നൊരു ലേഖനം എഴുതിയിരുന്നത്. മെത്രാന്മാർ വിവാഹം കഴിക്കുന്നതിൽ യാക്കോബ്യർ മാർഗ്ഗദർശികളായും നവീകരണക്കാർ അനുകാരികളായും തീരുന്നതിനു താരകാധിപർ ആഗ്രഹിക്കുന്നത് ഇതിനല്ലയൊ? അയ്യൊ പാവപ്പെട്ട യാക്കോബായസഭയ്ക്കു ഈ സംഗതിയിൽ മാർഗ്ഗദർശിയായിരിപ്പാൻ നിവൃത്തിയില്ല. തന്നത്താൻ മാർഗ്ഗദർശിയായികൊള്ളണം. ഞങ്ങൾക്കു വിരോധമില്ല. അപ്പോൾ മെത്രാച്ചിയുണ്ടാകും, കുട്ടിമെത്രാന്മാരും, കുഞ്ഞുമെത്രാച്ചികളും ഉണ്ടാകും, ഓരോവീടുകളും മെത്രാസനങ്ങളാകും, സർവ്വത്ര മെത്രാന്മയമാകും എല്ലാവരും രാജാചാര്യകുലവും ആകും. പൊടിപൂരംതന്നെ. ശേഷം പിന്നാലെ. പേരില്ലെന്നു വിചാരിച്ചു മറുപടി എഴുതാതിരിക്കരുതെ. എന്റെ പേരു ഞാൻ പ്രസിദ്ധപ്പെടുത്തുന്നു.

പി. എം. കോശി. കാർത്തികപ്പള്ളി

---

## കുടുംബയോഗങ്ങൾ.

മലങ്കരയുടെ കോനാട്ടു മല്പാനവർകൾ താഴെവരുംപ്രകാരം എഴുതിയിരിക്കുന്നു'—അയച്ച എഴുത്തു കിട്ടി. കുടുംബയോഗങ്ങളെ കുറിച്ചുള്ള പ്രസംഗം ഞാൻ മനസ്സിരുത്തി വായിച്ചുനോക്കി. വളരെ നല്ലതാണ്. അതു നടപ്പിൽവന്നാൽ ഇതിൽപരം ഭാഗ്യം വേറെ ഇല്ല. നിങ്ങളുടെ പ്രസംഗത്തിൽ പറയുന്ന വിധത്തിലുള്ള ഒരു കുടുംബയോഗം ഞങ്ങൾതന്നെ ഏർപ്പെടുത്തണമെന്നു വച്ചു കുറെ മുമ്പു ഞാൻ വളരെ പ്രയത്നം ചെയ്തു. ഫലിക്കാഞ്ഞതിൽ വ്യസനത്തോടെ പിൻവലിഞ്ഞു".

മിസ്റ്റർ കെ. കെ. കുരുവിള ബി. സി. ഈ താഴെവരുംപ്രകാരം എഴുതിയിരിക്കുന്നു. (തർജിമ) അയച്ച എഴുത്തുകൾ കിട്ടി. ധൈര്യമായ ഒരഭിപ്രായം പറയാൻ വിഷമമുള്ള ഒരുവിഷയമാകയാൽ മൌനമായിരിക്കാൻ ശ്രമിക്കുകയായിരുന്നു. അപകടമുള്ള പ്രസ്തുത വിഷയത്തെക്കുറിച്ചു നിങ്ങൾ അത്ര ആഹ്ലാദം പ്രദർശിപ്പിക്കണമെന്നില്ല എന്നാണ് എന്റെ ഉപദേശം. മിന്നുന്നതെല്ലാം പൊന്നല്ല എന്നു പഴഞ്ചൊല്ലുണ്ടല്ലോ. സംഘങ്ങളുടേയും കുടുംബങ്ങളുടേയും വികാസത്തെക്കുറിച്ചുള്ള ചരിത്രം പരസ്പരബന്ധമുള്ള രണ്ടുവിധത്തിൽ വായിക്കപ്പെടേണ്ടതാണ്. മനുഷ്യസ്വഭാവ വികാസത്തിനുള്ള തൽക്കാലനൽവരങ്ങളേയും ദൈവത്തിന്റെ സ്ഥിരമായ ആന്തരത്തേയും വസ്തുക്കളുടെ ശരീരത്തേയും ആത്മാക്കളേയുംപോലെ വിചാരിക്കേണ്ടതാണ്. ആത്മീയോദ്ദേശ്യകമായതിനെ തൽക്കാല വരങ്ങളുമായി കൂട്ടികലർത്തരുത്. സാക്ഷാൽ ആന്തരം അറിയാതെ ഈ തൽക്കാലവരങ്ങളെ ആത്മാവിനു പകരം ഉപയോഗിക്കപ്പെടുന്നു. ദേഹം ക്ഷീണിക്കുകയും ആത്മാവു തടിക്കുകയും വേണം. കുടുംബഐക്യം എന്നതു് അംഗങ്ങളുടെ നല്ല നടത്തയെപ്പറ്റി അത്ര വകവയ്ക്കാത്ത ഒരു തൽക്കാല ശക്തിയാകുന്നു. രക്തത്തിന്റെ ചേർച്ചകൊണ്ടു അംശങ്ങളുടെ നല്ല നടത്തയിലും ചീത്ത നടത്തയിലും അവരെ താങ്ങുന്നു. നേരേമറിച്ചു, ഇടവകയോജ്യത എന്നതാണു സാക്ഷാൽ ആത്മീയമായ പരമോദ്ദേശ്യം. ഇതു ക്ഷണത്തിൽ ആരംഭിച്ചു, അംഗങ്ങളെ ഭരിക്കാൻ പ്രയാസമാകുമ്പോൾ പുതിയൊരു ഇടവക ജനിക്കുന്നതുവരെ അതു പൂർണ്ണതയെ പ്രാപിക്കുന്നു. പ്രകൃതിയുടെ അധികം അഗാധമായ നിയമങ്ങളോടു യോജിച്ചിരിക്കുന്നതിനു നാം ഇടവകയോഗത്തിൽ പരിശ്രമിക്കേണ്ടതാണ്. ഈ ഐക്യം നല്ലനടത്തയെപ്പറ്റിയുള്ള സമന്മാരുടെ സമ്മതത്തെ ആശ്രയിച്ചിരിക്കുന്നതാണ്. ദൃഷ്ടാന്തം പറയാം. നമ്മുടെ മാന്യകുടുംബങ്ങൾ അല്ലെങ്കിൽ ഗോത്രങ്ങൾ എന്നതു ഉദ്ദേശം ൪൫൦ കൊല്ലങ്ങൾക്കു മുമ്പു കഴിച്ചിലിനുവകയുള്ള പൂർവ്വന്മാരോടുകൂടിയവയാണ് എന്നു പറയാം. സർക്കാർവക റിക്കാർട്ടുകളിൽ വലിയ വസ്തുവുടമസ്ഥന്മാരെന്നു നിലയിൽ ഇവരുടെ പേരുണ്ടായിരുന്നു. തിരുവിതാംകോട്ടെ ൰൭൭-ലെ ലാൻഡ് റെജിസ്റ്റർ, അക്കാലത്തെ അതിനു മുമ്പാ വകയുള്ളവരുടെ വിവരം അറിയാനുതക്കുന്ന ഒരു ലക്ഷ്യമാണ്. കൊച്ചിയിലും ഇതിൽ പഴയ റിക്കാർട്ടു ഉണ്ടെന്നു തോന്നുന്നില്ല.

ഈ പ്രബലന്മാരായ പൂർവ്വന്മാരുടെ സന്തതികൾ തമ്മിൽ ഒരു സ്വാഭാവിക ബന്ധമുണ്ടു്. ഈ ബന്ധം ഇപ്പോൾ ധനവാന്മാരായി തീർന്നവരുടെ മത്സരമൊ ഉപദ്രവമൊകൊണ്ടു ദുഷിക്കപ്പെടാതിരിക്കുന്നേടത്തോളം ഐക്യത്തിനു ഉപയോഗപ്പെടുന്നു. പക്ഷെ ഈ ഐക്യം സന്മാർഗ്ഗിക തത്വങ്ങൾക്കു ഒരു സഹായമായി നില്ക്കുന്നില്ല. പിന്നെയൊ മഹത്തരമായ ഇടവക ഐക്യത്തിനും സാമൂഹ്യമായ മറ്റു ഐക്യത്തിനും ഒരു പ്രതിബന്ധമായിതീരാവുന്നതാണ്. ശരീരസംബന്ധമായ ഈ ഐക്യത്തെ ബലപ്പെടുത്തിയാൽ ഒടുവിൽ സർക്കാരിനേയൊ മെത്രാനേയോ തോല്പിക്കാവുന്നതാണ്. ഓരോ തറവാടുകളിലെ ക്ഷീണന്മാരോ ദരിദ്രന്മാരൊ ആയ അംഗങ്ങൾക്കു പല അസൌകര്യങ്ങളും ഉണ്ടാകുന്നതാണ്. എന്താണെന്നുവച്ചാൽ അയൽതറവാടുകൾ തങ്ങളുടെ മത്സരത്തിൽ ധനവാന്മാരോടുകൂടി ഇവരേയും ഉൾപ്പെടുത്തുന്നതാകുന്നു. വിശേഷിച്ചും, പുറമെയുള്ള കുടുംബ ഐക്യത്തെ ഈ സംഗതി ക്ഷയിപ്പിക്കുന്നതാണ്. എന്നുതന്നെയുമല്ലാ, എല്ലാം ഒരുവെറും കളിയും വെറുമയും ആത്മീയമായ ഐക്യത്തിനു തടസ്സവും ആയിത്തീരുന്നതാണ്. ബാബേലിനെസംബന്ധിച്ച ആദ്യപുസ്തകം ൧൧-ാം അദ്ധ്യായത്തിൽ കാണു

ന്ന ദൈവത്തിന്റെ പ്രവൃത്തിയുടെ കാരണം ഇതായിരിക്കണം. ആത്മീയമായ ഐക്യത്തെ പരിപാലിക്കുന്നതിനു ചിന്തിച്ചിട്ടറിപ്പോകേണ്ടതു് ആവശ്യമാണ്. കുടുംബയോഗങ്ങളുടെ തൽക്കാല ഗുണങ്ങളെപ്പററി ഞാൻ അധികം എഴുതണമെന്നില്ല. അതുകളെപ്പററി തമ്മിൽ കാണുമ്പോൾ സംസാരിക്കാം. ഒന്നാം പുസ്തകം ൧൭-ാം അദ്ധ്യായം ൧ മുതൽ ൧൦ വരെ വാക്യങ്ങൾ ദയവായി വായിച്ചുനോക്കുക. ദൈവം ഐക്യത്തിൽ അന്യനായുള്ളവനല്ല”.

ഹൈക്കോർട്ട് വക്കീൽ മിസ്റ്റർ പി. വി. ഫിലിപ്പ് ബി- എ- ബി- എൽ. അവർകൾ താഴെവരുന്നപ്രകാരം എഴുതിയിരിക്കുന്നു:—ക്രിസ്ത്യാനികളുടെ ഇടയിൽ യോഗങ്ങൾ ഏർപ്പെടുത്തേണ്ടതിനെപ്പററി നിങ്ങൾ എഴുതിയ പ്രബന്ധം ഞാൻ വായിച്ചു. അതിൽ നിങ്ങൾ പ്രസ്താവിച്ചിട്ടുള്ള സകല അഭിപ്രായങ്ങളോടും ഞാൻ പൂർണ്ണമായി യോജിക്കുന്നു. ഇനിക്കു അഭിപ്രായമായി ഏറെയൊന്നും പറവാനില്ല. മുപ്പതുകൊല്ലം കൂടുമ്പോൾ പ്രായേണ എല്ലാകുടുംബങ്ങളിലും ഭാഗംനടത്തേണ്ടതായിട്ടിരിക്കുന്നതു ഓർക്കുമ്പോൾ, നിങ്ങൾ പറയുന്നപ്രകാരമുള്ള യോഗങ്ങൾ എന്നും ഒരു ആവശ്യമായിട്ടാണിരുന്നതു്. ഐക്യം എന്നും ബലമാകുന്നു. മൂലധനം ഇല്ലാത്തതിനാൽ വലിയകാര്യങ്ങളിൽ ഏർപ്പെടാൻ നമ്മളെക്കൊണ്ടു സാധിക്കുന്നില്ല. നമ്മുടെ രാജ്യത്തെ പണമെല്ലാം പരദേശികൾ കൊണ്ടുപോകുന്നതിന്റെ രഹസ്യം ഇതാണ്. എണ്ണച്ചക്കു, യന്ത്രം, ഈർച്ചയന്ത്രം, ജലസൂത്രം, കാപ്പി, ചായ, റബർ മുതലായ തോട്ടങ്ങൾ ഇതൊക്കെ നാട്ടിൽ ആദ്യമായി പരദേശികൾ ഏർപ്പെടുത്തുകയും മിക്കവാറും അവർതന്നെ ഉടമസ്ഥാവകാശം വഹിക്കുകയും ചെയ്യുന്നു. പരദേശികൾ തൊട്ടിട്ടില്ലാത്ത വേറെയും വ്യവസായങ്ങൾ ഉണ്ടു്. പണമുണ്ടെങ്കിൽ അതുകൾ നമുക്കു നടത്താം. അന്യരാജ്യങ്ങളിൽ പോകാൻ മനകരുത്തും പണവും ആവശ്യമാണ്. മനകരുത്തുണ്ടു്. എന്നാൽ ആരംഭത്തിനു പണമില്ല. പ്രയാസം കൂടാതെ ആദായമില്ല. ഒരാൾ ഉററുപരിശ്രമിക്കണമെങ്കിൽ അങ്ങനെയുള്ള പരിശ്രമത്താൽ നഷ്ടം വരുന്നപക്ഷം അതു ഒരാളെ മുടിക്കത്തക്കതായിരിക്കരുതു. ധനം ഒരു ശക്തിയാകുന്നു. പണം ധാരാളമായി ശേഖരിക്കണമെങ്കിൽ മിക്ക ആളുകൾക്കും നിങ്ങൾ പറയുംപ്രകാരം ഒരു സ്ഥാപനം ആവശ്യമാണ്. ഈ നാട്ടിൽ കുറികൾ വളരെയാണ്. വല്ലതും സമ്പാദിക്കണമെന്നുള്ള ആഗ്രഹം കൊണ്ടും ഒടുവിൽ മൊത്തത്തിൽ ഒരു തുക കിട്ടുന്നതുകൊണ്ടും ആണ് ഇങ്ങനെ കുറികൾ വർദ്ധിക്കുന്നതു്. കുടുംബയോഗങ്ങൾ ഏർപ്പെടുത്തിയാൽ കുറികൾ വേണ്ടെന്നുവെയ്ക്കാം. കുറികളിൽനിന്നു ഇപ്പോൾ ഉണ്ടായിരിക്കുന്ന അനവധി വ്യവഹാരങ്ങളും ഇല്ലാതാകും. അന്യന്മാരെ വിശ്വസിക്കുന്ന സ്വഭാവം പരിശീലിക്കുന്നതിനു കുടുംബയോഗങ്ങൾമൂലം ഉപയോഗപ്പെടും. യോജിച്ചുനടത്തുന്ന എല്ലാ ഏർപ്പാടുകളിലും പരസ്പരവിശ്വാസം ഒഴിച്ചുകൂടാത്തതാണ്. ഐക്യത്തിന്റെ ഫലങ്ങളെ ജനങ്ങൾ അനുഭവിച്ചുതുടങ്ങുമ്പോൾ, ജനസാമാന്യത്തിനു തങ്ങളുടെ പേരിൽ വിശ്വാസം ഇല്ലാതാകത്തക്കവണ്ണം അവർ പെരുമാറുന്നതല്ല. അതിനാൽ കുടുംബയോഗങ്ങൾ എല്ലാവിധത്തിലും വലിയ വലിയ ഏർപ്പാടുകൾക്കുള്ള ഉല്പത്തിസ്ഥാനമായിത്തീരുന്നതാണ്. നാടുവാഴാൻ നോക്കുന്നതിനുമുമ്പു വീടുവാഴാൻ പഠിക്കണം എന്നുണ്ടല്ലൊ.”

---

## എന്റെ അനുഭവസാക്ഷിയും മലങ്കര സഭാതാരകയും.

൮൬- കർക്കടകത്തിലെ, പത്രികയിൽ അനുഭവസാക്ഷി, എന്ന തലവാചകത്തോടുകൂടി പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനം പത്രികവായനക്കാരായ എല്ലാ പ്രിയപ്പെട്ട മാന്യന്മാരും വായിച്ചുകാണുമല്ലൊ, എന്നാൽ ൮൭ ചിങ്ങത്തിലെ താരകയിൽ താഴെ പറയുംപ്രകാരം കാണുന്നു.

“ഇതു കണ്ടയുടനെ താൻ വിവാഹം ചെയ്തതു മാരാമൺ പള്ളിയിൽ വച്ചാണെന്നും, ആ ക്രൂദാശയെ നടത്തിയ ആൾ സാക്ഷാൽ പട്ടക്കാരനല്ലാത്തതുകൊണ്ടു തന്റെ വിവാഹം അസാധുവാണെന്നും ഇനിയും വിവാഹക്രൂദാശ അധികാരമുള്ളവരിൽനിന്നും കൈക്കൊള്ളുവാൻ താൻ ഒരുങ്ങിയിരിക്കുന്നു എന്നും തിരുവല്ലാ മാമ്മൻ

ന്നൊരാൾ കഴിഞ്ഞ ഇടവകപ്പത്രികയിൽ എഴുതിയിരിക്കുന്നു. നമ്മുടെ തിരുവല്ലാ മാമ്മൻ ഇനിയും അഴിച്ചു വിവാഹം ചെയ്യാനിരിക്കുന്നതു എപ്പോഴെ വച്ചാണെന്നും എന്നാണെന്നും അറിവാൻ താല്പര്യമുള്ളവർ വളരെ ഉള്ളതുകൊണ്ടു ആവിവരം പത്രികയിൽ പ്രസിദ്ധപ്പെടുത്തിയാൽകൊള്ളാം" (പുറം ൬൯)

ഞാൻ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനം കണ്ടയുടനെ എന്റെ അഴിച്ചുവിവാഹം എന്നാണെന്നും എവിടെവച്ചാണെന്നും അറിവാൻ താല്പര്യമുള്ളവർ "വളരെ" ഉണ്ടെന്നു താരക പ്രസ്താവിക്കുന്നു. ഈ പ്രസ്താവന, മലങ്കര സഭാതാരകയുടെ പ്രതിനിധിസ്ഥാനത്തിൽ, താരകാധിപർ മാത്രമെയുള്ളു എന്നു വിചാരിപ്പാനെ രേഖകൊണ്ടു തരം കാണുന്നുള്ളു. ഇങ്ങനെയിരിക്കെ, വളരെ എന്നും നമ്മുടെ തിരുവല്ലാ മാമ്മൻ എന്നും വിവരിച്ചിരിക്കുന്നതു താരകാധിപർക്കു ഇട്ടാലയിൽനിന്നും ഉള്ളതിനെ കാണിപ്പാൻ സിദ്ധിച്ചിരിക്കുന്ന ബുദ്ധിയുടെ ഉശ്ചിഷ്ടം ആണെന്നാണു എനിക്കുതോന്നുന്നതു. എന്നിരുന്നാലും ഈ സംഗതി അറിയുന്നതിനു ആഗ്രഹം ഉള്ള ആളുകൾ വളരെ ഉണ്ടെന്നു വിവരിച്ചിരിക്കുന്ന സ്ഥിതിക്കു ഈ സംഗതി അറിഞ്ഞിട്ടു വല്യതായ എന്തെങ്കിലും കാര്യസാദ്ധ്യമൊ അഥവാ അനേകം കാര്യസാദ്ധ്യങ്ങളൊ ഉണ്ടെന്നു തീർച്ചയാണല്ലൊ, അതിനാൽ ഈ സംഗതി അറിഞ്ഞിട്ടുള്ള കാര്യസാദ്ധ്യങ്ങളും അറിവാൻ ആഗ്രഹമുള്ള ആളുകളുടെ വീട്ടുപേരു ഇരട്ടപേരു മുതലായ വിവരണങ്ങളും, അടുത്ത താരകയിൽ പ്രസിദ്ധപ്പെടുത്തുന്ന എങ്കിൽ വിവരം വിശദമാംവണ്ണം അറിയിക്കുന്നതിനു ഞാൻ തയാറുണ്ടു.

വിശേഷിച്ചും, ടി. കർക്കടകത്തിലെ താരകയിൽ ൬൯-ാംപുറത്തു വീണ്ടും പറയുന്നതു "അഴിച്ചു വിവാഹംചെയ്യുകാം എന്നു പറഞ്ഞു ഒരാൾ വലിഞ്ഞുകയറി വന്നിട്ടും പത്രിക സമ്മതിക്കുന്നില്ലാ" എന്നാണു. പത്രിക സമ്മതിക്കുന്നില്ലാ എന്നു താരക വിവരിക്കുന്നതിൽ എത്രത്തോളം പരമാർത്ഥം ഉണ്ടെന്നു വായനക്കാർക്കു അറിയാവുന്നതാണു. കാരണം, മാർ മത്യൂസ് അത്താനാസ്യോസിൽനിന്നും സ്ഥാനം ഏറ്റിട്ടുള്ളവരും അഴിച്ചു സ്ഥാനം ഏറ്റിട്ടില്ലാത്തവരുമായ പട്ടക്കാർ യാക്കോബായസഭയിൽ ഇപ്പോഴും ഉണ്ടെങ്കിൽ അവരെ സാധുവായ കശീശന്മാരെന്നു വിചാരിക്കുവാൻ പാടില്ലെന്നു" [illegible] കർക്കടകത്തിലെ പത്രിക പറയുന്നു. (പുറം [illegible]) ഈ പട്ടത്വസംഗതിയെ സംബന്ധിച്ചു ഇനിമേൽ സ്പഷ്ടമായി പറഞ്ഞിരിക്കുന്ന സ്ഥിതിക്കു മെത്രാമ്മാസഭയിലുള്ള പട്ടക്കാരിൽനിന്നും ഏറ്റിട്ടുള്ള ക്രൂദാശകൾ അഴിച്ചു ഏൽക്കുന്നതിനു പത്രിക ഒരിക്കലും വിപരീതം പറയുമെന്നു ഊഹിപ്പാൻപോലും തരമില്ലല്ലൊ.

അതിനാൽ അതിൽപത്രികയുടെ ഉദ്ദേശത്തിനും സംസാരത്തിനും ഏറവും വിപരീതമായുള്ള സംഗതിയെ ആണു താരക ധരിച്ചിരിക്കുന്നതു എന്നുതോന്നുന്നു. അഥവാ പത്രിക മേൽപ്രകാരം തന്നെപറഞ്ഞു എങ്കിൽ അതുകൊണ്ടൊ, മെത്രാമ്മാസഭയിലുള്ള പട്ടത്വത്തെപ്പറ്റി മിസ്റ്റർ ദാനിയേൽ ബലമായി വാദിക്കുന്നതുകൊണ്ടൊ, ഒന്നരപള്ളി ജയിച്ചു കിട്ടിയതുകൊണ്ടൊ, പുതുതായി തീർപ്പിച്ചിട്ടുള്ള തിരുവല്ലായിൽ സീയോൻകുന്നിലുള്ള പള്ളിക്കൂടം കാണുന്നതുകൊണ്ടൊ മറ്റു നവീകരണക്കാർക്കു വല്ല പ്രബലതകളും സിദ്ധിച്ചിട്ടുണ്ടെന്നു വിചാരിക്കുന്നതുകൊണ്ടൊ പട്ടത്വമുണ്ടെന്നു സമ്മതിപ്പാനൊ അഥവാ ഊഹിപ്പാനൊ തയാറില്ലെന്നു അറിയിച്ചുകൊണ്ടും തല്ക്കാലം വിരമിക്കുന്നു.

തിരുവല്ലാ മാമ്മൻ.

---

റവ: കുറിയാക്കോസ്.

## വിശുദ്ധ കുർബ്ബാനയെ സംബന്ധിച്ചുള്ള ധ്യാനമാല.

൧. താഴെ വർണ്ണിക്കുന്ന ധ്യാനങ്ങളെ വളരെ സമാധാനത്തിലും സാവധാനത്തിലും വായിച്ചു ഓരോ വാക്യാന്തരങ്ങളിൽ അവയുടെ രഹസ്യം ശരിയായി ഗ്രഹിക്കുവാൻതക്കവണ്ണം ഹൃദയബോധത്തെ സ്ഥിരപ്പെടുത്തുക.

൮. വിശുദ്ധ രഹസ്യത്തിൽ സംബന്ധികളാകുവാനായി ഒരുങ്ങിവന്നിരിക്കുന്നവർ ഇടവിടാതെ തങ്ങളുടെ വിചാരങ്ങളെ ദൈവത്തിങ്കലേക്കു ഉയൎത്തട്ടെ.

൯. സംസാരിപ്പാനും ചിന്തിപ്പാനും അതിശയകരമാംവണ്ണം പരിശുദ്ധമായിരിക്കുന്ന മഹാ വലിയ രഹസ്യങ്ങളെ പൂൎണ്ണമായി വിശ്വസിപ്പാനും ദൈവതിരുമുമ്പാകെ നല്ല മുഖപ്രസാദവും ആത്മാക്കൾക്കു സ്ഥിരസമാധാനവും ലഭിക്കുവാനായി തന്നോടു മുട്ടിപ്പായി പ്രാൎത്ഥിപ്പിൻ.

൰. ഓരോ ധ്യാനത്തിനും മുമ്പായി നമ്മുടെ കൎത്താവിനാൽ നൽകപ്പെട്ടതും സ്വൎഗ്ഗീയ ഊർശ്ലേമിന്റെ ഗോപുരവാതിലുകളിൽ പ്രതിധ്വനി കൊള്ളുന്നതുമായ "കൎത്താവിന്റെ പ്രാൎത്ഥനയെ" സത്യ ജീവനോടുകൂടി ഉച്ചരിപ്പിൻ.

ധ്യാനം. ൧.

["ഞാൻ നോക്കി: കണ്ടാലും ഒരു കുഞ്ഞാട് സെഹിയോൻ പൎവ്വതത്തിന്മേൽ നില്ക്കുന്നു"]

എന്റെ ആത്മാവേ! ആദ്യമായി വാത്സല്യശിഷ്യനായ വി: യോഹന്നാൻ നാടുകടത്തപ്പെട്ട നാഴികയിൽ, നിരസിച്ചിരുന്നതായ പാത്ത്മോസു ദ്വീപിൽവച്ചു ഏതുപ്രകാരം സ്വൎഗ്ഗീയ മഹിമയെ കണ്ടു എന്നു നീ ചിന്തിക്കുക—

സ്വൎഗ്ഗീയ മഹിമയുടെ നടുവിൽ വി: മാലാഖമാരുടെ സത്യ ശുശ്രൂഷയെയും കളങ്കമററ വന്ദനവിനേയും കണ്ടു ആശ്വസിക്കുക—കണ്ടാലും ദൈവത്തിന്റെ കുഞ്ഞാടു സകല ലോകത്തിനുംവേണ്ടി എന്നേക്കുമായി കുരുളറക്കപ്പെട്ടു—എന്റെ ആത്മാവേ! നിനക്കുവേണ്ടി കുരുളറക്കപ്പെട്ടു.

എന്റെ ആത്മാവേ! പാത്ത്മോസു ദ്വീപിൽ പ്രിയപ്പെട്ട ശിഷ്യനുണ്ടായ മഹിമയേറിയ ദൎശനം: നിനക്കുവേണ്ടി മാത്രമാകുന്നു എന്നു ഓൎക്കുക—ഭൌമികസന്തോഷങ്ങളുടെയും ആഡംബരങ്ങളുടെയും ഈ കാലങ്ങളിൽ നീ ആ മഹിമയെ കാണുന്നില്ല.

ലൌകികപ്രവഞ്ചങ്ങളിൽനിന്നും ശക്തികളിൽനിന്നും എപ്പോൾ നീ സ്വാതന്ത്ര്യപ്പെടുന്നുവൊ, അപ്പോൾ നീ അശുദ്ധ വ്യാപാരങ്ങളിൽനിന്നും ദുഷിച്ചു അനിത്യസന്തോഷങ്ങളിൽനിന്നും, അന്യാദൃശമായ ഒരു വാതയിൽ ചെന്നെത്തും. ഈ വിനാഴികയിൽ, ലോകത്തിന്റെ പാപത്തെ വഹിക്കുന്നവനായ ദൈവത്തിന്റെ കുഞ്ഞാടു നിന്റെ ശുദ്ധതക്കുവേണ്ടി ധാരമുറിയാതെ ചൊരിഞ്ഞുകൊണ്ടിരിക്കുന്ന രക്തത്തെ നിന്റെ വിശ്വാസകണ്ണുകൾകൊണ്ടു കാണ്മാൻ നിനക്കു കഴിയും.

൮. കണ്ടാലും ദൈവത്തിന്റെ കുഞ്ഞാടു-------കുരുളറക്കപ്പെട്ടു----—എന്റെ ആത്മാവേ! നിനക്കുവേണ്ടി കുരുളറക്കപ്പെട്ടു.

൯. അവനുവേണ്ടി (രക്ഷിതാവ്) വിശ്വാസികളുടെ പിതാവായ അബ്രഹാം മുതലുള്ള സകല പിതാക്കന്മാരും നെടുവീൎപ്പിടുകയും ദുഃഖിക്കയും ചെയ്തു—തന്നിലുള്ള ആശയിൽ ദീൎഘദൎശിമാർ നിത്യനിദ്രകൊണ്ടു—

യരൂശലേംദേവാലയത്തിന്മേൽ ധൂപകലശത്തോടുകൂടി കഴിക്കപ്പെട്ടതായ സകലബലിയും കളങ്കമില്ലാത്തവനായ ഈ കുഞ്ഞാടിനെ ചൂണ്ടികാണിച്ചു.

എന്നാൽ അവർ, ഒരു കണ്ണാടിയിൽ എന്നപ്രകാരം അവ്യക്തമായി, അവനെ കണ്ടു.

നീ കാണുന്നപ്രകാരം, അവനെ കാണുന്നതിനു അവർ ആഗ്രഹിച്ചു എങ്കിലും കണ്ടില്ലാ. നീ കേൾക്കുന്നപ്രകാരം കേൾക്കുന്നതിനു അവർ അതിയായി വാഞ്ചിച്ചിരുന്നു എങ്കിലും അവർ കേട്ടില്ലാ.

എന്തെന്നാൽ ഈ വിശുദ്ധ രഹസ്യങ്ങളിൽ എന്നേക്കുമായി ഒരിക്കൽ അറുക്കപ്പെട്ടവനായ ദൈവത്തിന്റെ കുഞ്ഞാട്ട് പിതാവായ ദൈവത്തിന്റെ മുമ്പാകെ പുത്തൻജീവനിൽ നിനക്കുവേണ്ടി, എന്റെ ആത്മാവേ! മദ്ധ്യസ്ഥത പറയുന്നു.

ജീവൻ നൽകുന്നതായ അവന്റെ മരണം നിന്റെ കണ്ണുകൾക്കു മുമ്പാകെ പരസ്യമായി, വെക്കപ്പെട്ടിരിക്കുന്നു. അവന്റെ രക്തം പാപമോചനത്തിനും നിനക്കുവേണ്ടിയുള്ള സമാധാനത്തിനുമായി സത്യമായി മദ്ധ്യസ്ഥത പറയുന്നു.

അതിനാൽ എന്റെ ആത്മാവേ! ഇത്ര വലുതായ രക്ഷയെ നീ നിരസിക്കുന്നു എങ്കിൽ ഏതുപ്രകാരം നീ രക്ഷ പ്രാപിക്കുമെന്നു എരിവോടുകൂടി ആലോചിക്കുക.

ലോകത്തിന്റെ പാപങ്ങളെ വഹിക്കുന്നവനായ ദൈവത്തിന്റെ കുഞ്ഞാടേ ആശ്വാസം നൽകുന്നതായ നിന്റെ നിത്യസമാധാനത്തെ ഇനിക്കു നൽകണമേ------എന്റെ ആത്മാവെ! നിനക്കുവേണ്ടി കുഞ്ഞാടു കുരുക്കപ്പെട്ടു.

---

## ഒരു ലിസ്റ്റ്.

സഭയിൽ പ്രസംഗിക്കുന്നതിനു മേല്പട്ടക്കാരുടെ കൈവെപ്പോടുകൂടി അയക്കപ്പെടുന്നവർക്കേ പാടുള്ളു, അല്ലാത്തവരെക്കൊണ്ടു പ്രസംഗിപ്പിച്ചുകൂടാ എന്നൊക്കെ യാക്കോബായക്കാർ പറഞ്ഞാൽ നവീകരണക്കാർക്കു അതു വലിയ പുശ്ചമായിരുന്നു. ഇപ്പോൾ അവർക്കും കൈവെപ്പു വേണമെന്നൊ അയക്കപ്പെടണമെന്നൊ സാക്ഷിപത്രം വേണമെന്നൊ മറ്റൊ ഒക്കെ ആയിരിക്കുന്നു. കാരണം ഉപദേശിമാരുടെ തുമ്പില്ലായ്മയാണത്രെ.

നവീകരണോപദേഷ്ടാക്കളിൽ ഓരോരുത്തർക്കു കിട്ടുന്ന ആത്മാവ് ഓരോ തരത്തിലാണുപോലും. ഉപദേശിമാരെക്കൊണ്ടുള്ള ശല്യം സഹിയാഞ്ഞ് ഇതിനൊരു പരിഹാരമുണ്ടാക്കുകയൊ, അംഗീകരിക്കപ്പെട്ട ഉപദേശിമാരുടെ ഒരു ലിസ്റ്റു പ്രസിദ്ധപ്പെടുത്തുകയൊ ചെയ്യണമെന്ന് ഒരു മാന്യൻ ഈയിടെ താരകയിൽ ആവശ്യപ്പെടുകയും പത്രാധിപർ പിൻതാങ്ങുകയും ചെയ്തതനുസരിച്ചു സുവിശേഷസംഘം സെക്രട്ടറി ചെറുകര പീലിപ്പോസു കശീശാ അവർകൾ ഒരു ലിസ്റ്റു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിൽ നമ്മുടെ പുഞ്ചമണ്ണിൽ മാമ്മൻ ഉപദേശിയുടെയും മിസ്റ്റർ കെ. എൻ. ദാനിയേലിന്റെയും പേരുകൾ കിണുന്നില്ല. ഇവർ അംഗീകരിക്കപ്പെട്ട ഉപദേശിമാർ അല്ലായിരിക്കുമോ? ഛേ! അങ്ങനെ വരുമെന്നു തോന്നുന്നില്ല. മിസ്റ്റർ ദാനിയേൽ വാളകം മുതലായ സ്ഥലങ്ങളിൽ സഹോദന്മാരുടെ കിരീടം പ്രാപിക്കാൻ ഓടിയെത്തിയതും മറ്റും സുപ്രസിദ്ധമായ സംഗതിയല്ലെ? മിസ്റ്റർ മാമ്മൻ കഴിഞ്ഞയാണ്ടിൽ കോട്ടയത്തു വന്നു പ്രസംഗം നടത്തിയതിൽ എത്ര ആത്മാക്കളാണ് മാനസാന്തരപ്പെട്ടതു്! എത്രയെത്ര ആളുകൾക്കു അദ്ദേഹം ആത്മാവിനെ ഭാഗിച്ചുകൊടുത്തു! എത്ര പട്ടക്കാർ അയാളുടെ മുമ്പിൽ തലകുനിച്ചുകൊടുത്തു! എത്രപേർ

തങ്ങളുടെ പാപങ്ങളെ ഏററുപറഞ്ഞു മോചനം പ്രാപിച്ചു!! എന്നു മാത്രമൊ ഇദ്ദേഹത്തോടുകൂടി "വെറി റവറണ്ട വികാരിജനറാൾ അയിപ്പുതോമ്മാക്കത്തനാർ" ഇപ്പോൾ ഈ ലിസ്ററു പ്രസിദ്ധപ്പെട്ടത്തിയിരിക്കുന്ന സുവിശേഷസംഘം സെക്രട്ടറി ചെറുകരെ പീലിപ്പോസു കശീശാ മുതൽപേർ ഉണ്ടായിരിക്കുകയും പ്രാരംഭപ്രസംഗം വികാരി ജനറാൾ അവർകൾതന്നെ നടത്തുകയും ചെയ്യുതുകൂടാതെ "കശീശാ"യുടെ കുടുംബജന്മാരായ ചില സർവ്വകലാശാലാ ബിരുദധാരികൾപോലും പാപങ്ങളെ ഏററുപറഞ്ഞു മോചനം പ്രാപിക്കുകയും ചെയ്തല്ലൊ.

അതുകൊണ്ടു് ഇതു (ലിസ്ററിൽ മാമ്മൻ മുതൽപേരുടെ പേരു കാണാത്തതു) "കശീശാ"യുടെ വിസ്മൃതികൊണ്ടൊ പ്രമാദംകൊണ്ടൊ വന്നതായിരിക്കണം. അല്ലാതെ, കൈവെപ്പു അഥവാ സാക്ഷിപത്രം ഇല്ലാത്ത മാമ്മനെക്കൊണ്ടു പ്രസംഗിപ്പിച്ചു കോട്ടയത്തുകാരെ ചഞ്ചലിപ്പിച്ചതുകൊണ്ടു "കശീശാ,, മുതൽപേൎക്കു എന്തു പ്രയോജനമാണു് വരാനുള്ളതു്. അതോ പിന്നീടു സാക്ഷിപത്രം വരുത്തിച്ചതായിരിക്കുമൊ? അതു വല്ലതുമാകട്ടെ. കേട്ടില്ലെ സാർ! വേറൊരുവിശേഷം നമ്മുടെ ഡേവീഡ് ഉപദേശിയെ. അതേ, കൊളമ്പുകാരൻ ഡേവീഡിനെ—നവീകരണക്കാൎക്കു ഇപ്പോൾ അത്ര പിടുത്തമല്ലപോലും. മിസ്ററർ ദാനിയേൽ കഴിഞ്ഞ താരകയിൽ ഇയാളുടെ ഉപദേശത്തെ കഠിനമായി ആക്ഷേപിച്ചിരിക്കുന്നതായി കാണുന്നു. യാക്കോബായക്കാർ വല്ലവരും കുററം പറഞ്ഞതായിരുന്നെങ്കിൽ അതു അവരുടെ മൂഢതപമാണെന്നു വിചാരിക്കാമായിരുന്നു. മിസ്ററർ ദാനിയേൽ ക്രിസ്തുവിനെ പ്രസംഗിക്കുന്ന ഒരാളിനെപ്പററി ഇങ്ങനെ കുററംപറഞ്ഞതു് അഥവാ "പ്രവചിച്ചതു" വിജ്ഞതപം നിമിത്തമായിരിക്കണം. ഏതെങ്കിലും പത്രാധിപരെ! നമുക്കൊക്കെ കുറെ സമാധാനത്തിനു വകയുണ്ടു്. നവീകരണോപദേശിമാരിൽ ചിലരുടെ സംപ്രദായത്തെപ്പററി ഈയിട ഗണനീയനായ ഒരു നവീകരണക്കാരൻ (ആവശ്യപ്പെട്ടാൽ പേരു പറഞ്ഞുകൊടുക്കാം) എന്നോടു പറഞ്ഞ ഒരു സംഗതികൂടി പ്രസ്താവിച്ചു ഇതു അവസാനിപ്പിച്ചേക്കാം.

തെക്കൻ ഒരു നവീകരണ ഉപദേശിക്കു കുറെ വടക്കൻ എള്ളിനു ആവശ്യമുണ്ടായിരുന്നു. അതിനുള്ള പണവും വള്ളവും കുത്തുകാരനേയും എല്ലാം ശട്ടംകെട്ടി ഉപദേശി വള്ളത്തിൽ കയറി. അപ്പോഴാണു് അയാൾക്കു ഉപദേശത്തിന്റെ കാൎയ്യം ഓൎമ്മ വന്നതു. ഉടനെ മകളെ വിളിച്ചു് അയേൽ കിടക്കുന്ന തുവാലയും വേദപുസ്തകവും ഇങ്ങോട്ടു എടുത്തുകൊണ്ടു വരുവാൻ പറഞ്ഞതനുസരിച്ചു മകൾ അതെല്ലാം കൊണ്ടുചെന്നു കൊടുക്കുകയും ഉപദേശി നിൎദ്ദിഷ്ടസ്ഥലത്തേക്കു ഗമിക്കുകയും ചെയ്തു. അവിടെ ചെന്നു നാലഞ്ചു ദിവസത്തെ പ്രസംഗം നടത്തി, അട്ടക്കളയിലാണു് പ്രധാനമായി പ്രസംഗിച്ചതു്. പിന്നെ ചോററിനു വല്ല ബുദ്ധിമുട്ടുമുണ്ടൊ. നാലഞ്ചുദിവസം സുഖമായി ഭക്ഷണവും കഴിഞ്ഞു ഒന്നരപകുതി വിലയ്ക്കു എള്ളും വാങ്ങിച്ചു കൃതാൎത്ഥനായി ഉപദേശി വീട്ടിലേക്കു മടങ്ങുകയും ചെയ്തു. പുസ്തകം ഇല്ലായിരുന്നെങ്കിൽ ഇതു പററുമായിരുന്നൊ. ഇതാണു് സൂത്രം.

സി. ഐ. കുര്യൻ.

---

## സൂചനകൾ.

കൽക്കത്തായിൽ വേദശാസ്ത്രം പഠിക്കാൻ ഒരു യാക്കോബായ ശെമ്മാശ്ശനെ അയച്ചതുകൊണ്ടു യാക്കോബായക്കാർ ഇംഗ്ലീഷുകാരാകാൻ പോകുന്നു എന്നൊ യാക്കോബായ ശെമ്മാശ്ശൻ ഇംഗ്ലീഷുവിശ്വാസവുംകൊണ്ടു വരുമെന്നൊ താരകയ്ക്കു അഭിപ്രായമുള്ളതായി പല സന്ദർഭത്തിൽ താരകയിൽ കണ്ടിട്ടുള്ള സൂചനകൾകൊണ്ടു അനുമാനിക്കാം. എന്നാൽ കൽക്കത്തായിൽ പഠിക്കാൻപോയിരിക്കുന്ന ശെമ്മാശ്ശന്റെ എഴുത്തിൽനിന്നു താഴെ പകർത്തുന്ന ഭാഗം ഇതിനു മറുപടിയായിരിക്കും. "ഒരു യാക്കോബായ ശെമ്മാശ്ശന്റെ കാര്യം നവീകരണക്കാരുടെ താരകയിൽ മിക്കപ്പൊഴും കാണുന്നുണ്ടു....കാര്യം പറയുന്നതായാൽ നവീകരണ സഹോദരൻ ഇവിടെ എങ്ങനെ പഠിക്കുന്നു എന്നാണ് എന്റെ വിചാരം. യാക്കോബായ സുറിയാനിക്കാരെക്കാൾ പതിന്മടങ്ങു കോലാഹലത്തിൽ കർമ്മാചാരങ്ങൾകൊണ്ടു നിറഞ്ഞ ഹൈചർച്ച് കാരുടെ ഒരുവിധം ശരിയായ ആരാധനമാർഗ്ഗങ്ങളെ നവീകരണസഹോദരൻ ഇവിടെ കണ്ടുതഴമ്പിച്ചുംവെച്ചു അവിടെ എങ്ങനെ വന്നുപെരുമാറുമെന്നറിയാൻ പാടില്ല. ചുരുക്കിപ്പറയുന്നതായാൽ പഴയപള്ളിയിലെ നിത്യ ശുശ്രൂഷപോലെയാണ് ഇവിടെ നടക്കുന്നതു. ഞായറാഴ്ച ഭക്തിസൂചകമായ സകല ഒരുക്കങ്ങളോടും കോലാഹലങ്ങളോടുംകൂടി കുർബ്ബാന. ചൊവ്വ, ബുധൻ, വെള്ളി, ശനി ഈ ദിവസങ്ങളിൽ വിശേഷാൽ കുർബ്ബാന. അനേകം പരിശുദ്ധന്മാരുടെയും സഹദേന്മാരുടെയും, ദൈവമാതാവിന്റെയും ഓർമ്മ. മാറാനായ പെരുനാളുകൾ, ബുധനാഴ്ച വെള്ളിയാഴ്ച നോമ്പു, പഠിപ്പിക്കുന്ന ഗുരുഭൂതനായ റെവറണ്ട് ശീ അവർകളുടെ സന്യാസം, ഏഴുനേരത്തെ പ്രാർത്ഥന, പെരുനാൾദിവസമുള്ള പ്രദക്ഷിണങ്ങൾ, കൊടി, കുരിശു, മെഴുകുതിരി, ധൂപം മുതലായതു, ഇവയെല്ലാം ഭക്തിപൂർവ്വം ആചരിക്കുന്ന ഇവിടത്തെ അംഗ്ലിയാക്കാർ നമ്മുടെ ദിക്കിൽ ആയിരുന്നെങ്കിൽ നമ്മുടെ ആരാധനയുടെ നൈർമ്മല്യമാഹാത്മ്യമറിയാമായിരുന്നു. സി. എം. എസ-കാർ കാണിക്കുന്നതു കണ്ടു ഇംഗ്ലീഷുസഭയുടെ ആരാധനയുടെ സമ്പ്രദായം മിസ്റ്റർ ദാനിയേൽ നിശ്ചയിക്കുന്നതു കുറെ സാഹസമാണ് ......ദാനിയേൽ പറയുന്നതു കോട്ടയം കോളജിനെപ്പററിയായിരുന്നെങ്കിൽ അതു ശരിയായിരുന്നേനെ. വിശുദ്ധ കുർബ്ബാന രണ്ടായിട്ടനുഭവിക്കുന്നതും വിശ്വാസപ്രമാണത്തിൽ പരിശുദ്ധാത്മാവിനെക്കുറിച്ചു പുത്രനിൽനിന്നുംകൂടെ പുറപ്പെടുന്നു എന്നു പറയുന്നതും അല്ലാതെ നമ്മുടെ ഉപദേശവും ഇവിടത്തെ ഈ അംഗ്ലിയരുടെ ഉപദേശവും തമ്മിൽ വ്യത്യാസം ഞാൻ കാണുന്നില്ല. സകല നടപടിയും നമ്മുടേതുപോലെ എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. വിശ്വാസപ്രമാണത്തിലെ വ്യത്യാസം പിൻകാലത്തു പാശ്ചാത്യർ വരുത്തിയതാണെന്നാണു ഇവിടെ പഠിപ്പിക്കുന്നതു. ഇവിടെ പഠിക്കുന്ന യാക്കോബായ ശെമ്മാശ്ശന്റെകൂടെ വല്ല ഇംഗ്ലീഷു ഉപദേശവും മലയാളത്തു കടന്നുകൂടിയേക്കുമെന്നു ദാനിയേലിനു സംശയമുണ്ടെങ്കിൽ ഇത്രത്തോളമെ ഉള്ളു. നേരെമറിച്ചു ഇവിടെ പഠിക്കുന്നതുകൊണ്ടു അഭിപ്രായമാററം വരാമെങ്കിൽ ഇവിടെ പഠിക്കുന്ന നവീകരണ സഹോദരൻ അവിടെ വരുമ്പോൾ അദ്ദേഹത്തിന്റെ കൂടെ യാക്കോബായ ഉപദേശാചാരങ്ങൾകൂടെ വലിഞ്ഞിഴഞ്ഞു നവീകരണത്തിലേക്കു വന്നേക്കാവുന്നതാണു".

## പത്രിക വിലവിവരം.

| | ബ്രിട്ടീഷ്രൂപാ | ച. |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ,, | ൪ |

### പരസ്യക്കൂലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ,, | ൨ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി. | ,, | ൧൦ |

## NOTICE.

പത്രികസംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു മാർ തോമ്മസു അച്ചുക്കൂട്ടം മാനേജർക്കു മേൽ വിലാസംവച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു.

---

### പത്രവരി അടച്ചവരുടെ പേരുവിവരം.

| | | രു. | ച. | കാ. |
|---|---|---|---|---|
| ബെ: കുന്നക്കുരുടി പള്ളിയോഗം | | ൧ | ൧൨ | ൮ |
| ബെ: മാന്തുരുത്തേൽ പള്ളിയോഗം | | ൧ | ൦ | ൦ |
| ബെ: വെങ്ങോല പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: മഴുവന്നൂർ പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: വടകര പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: കുറുപ്പുംപടി പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: മുളക്കുളം പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: മുളക്കുളം തെക്കേക്കര പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: കരിങ്ങാശ്ര പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: റാക്കാട്ടു പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: മാറാട്ടി പള്ളിയോഗം | | ൧ | ൧൨ | ൮ |
| ബെ: നെച്ചൂർ പള്ളിയോഗം | | ൧ | ൧൨ | ൮ |
| ബെ: മണ്ണത്തൂർ പള്ളിയോഗം | | ൧ | ൧൨ | ൮ |
| ബെ: അല്ലുമ്പാക്കളി പുത്തൻപള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: വടയാപ്പുറമ്പു പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: കൂത്താട്ടുകുളം പള്ളിയോഗം | | ൧ | ൧൨ | ൮ |
| ബെ: കാരക്കുന്നം പള്ളിയോഗം | | ൧ | ൧൨ | ൮ |
| ബെ: കടമറ്റത്തു പള്ളിയോഗം | | ൨ | ൧൨ | ൮ |
| ബെ: കോതമംഗലത്തു വലിയ പള്ളിയോഗം | | ൧ | ൧൨ | ൮ |
| ബെ: ടി. ചെറിയ പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബെ: പിറവത്തു പള്ളിയോഗം | | ൧ | ൧൨ | ൮ |
| ബെ: പാമ്പാക്കുട ചെറിയ പള്ളിയോഗം | | ൨ | ൧൪ | ൦ |
| കോട്ടയം, കെ. കുഞ്ഞൻ മാസ്റ്റർ | അവർകൾ | ൨ | ൦ | ൦ |
| എടയാട്ടു കുരുവികാട്ടു കുഴിയിൽ ഉലഹന്നാൻ | ,, | ൧ | ൧൪ | ൦ |
| തിരുവല്ലാ, കെ. ഔസ്റ്റൻ വക്കീൽ | ,, | ൧ | ൧൨ | ൮ |
| ടി. കോങ്കാരം ഇടിക്കുള ഉമ്മൻ | ,, | ൧ | ൧൪ | ൦ |
| ടി. സി. വർക്കി വക്കീൽ | ,, | ൧ | ൧൪ | ൦ |